# THE CHURCH WEEKLY

ചർച്ചുവീക്കിലി

ഒററപ്രതി 2 ണ.

വാല്യം XI | 1957 മാർച്ച് 10 ഞായർ | ലക്കം 10


Editorial

## "മലങ്കരസഭയുടെ ഭാവി"

സമുദായക്കേസും അതോടനുബന്ധിച്ചുള്ള അക്രൈസ്തവമായ വാശികളും കൊണ്ടു് ആത്മീയജീവിതത്തിന്റെ നിലവാരം വളരെ അധഃപതിച്ചിട്ടുള്ള മലങ്കരസഭയുടെ ഭാവി എന്താണെന്നുള്ള പ്രശ്നം ബഹുമാനപ്പെട്ട റവ. വി. ജോണച്ചനേപ്പോലെ പലരേയും, അലട്ടിക്കൊണ്ടിരിക്കുന്ന ഒന്നാണെന്നു് ഞങ്ങളും സമ്മതിക്കുന്നു. എന്നാൽ മലങ്കരസഭയുടെ ആത്മിക പുനരുദ്ധാരണത്തിനായി ബ. അച്ചൻ കാണുന്ന മാർഗ്ഗം ആത്മഹത്യാപരമാണെന്നു് പറയാതിരിക്കുവാൻ നിവൃത്തിയില്ല. മലങ്കരസഭ റോമ്മാസഭയിൽ ലയിക്കേണ്ടതാണെന്നാണല്ലോ ചുരുക്കത്തിൽ ബ. ജോണച്ചന്റെ അഭിപ്രായം. ഇതൊരു നിരാശാപ്രബോധനം (Counsel of despair) ആണെന്നു ഞങ്ങൾക്കു തോന്നുന്നു.

"ചെറിയകിഴക്കൻസഭകൾ," കൽക്കിദൂൻസുന്നഹദോസിനെ സ്വീകരിക്കാതിരുന്നതു് ശ്രീയേശുക്രിസ്തു പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും ആകുന്നുവെന്ന സത്യകാതോലികവിശ്വാസത്തേപ്പററി ഏതെങ്കിലും സംശയം ഉണ്ടായിരുന്നതുകൊണ്ടല്ല, പ്രത്യുത ഇതേപ്പററി കൽക്കിദൂൻ സുന്നഹദോസു സ്വീകരിച്ച "ഒരു ആളത്വത്തിൽ രണ്ടു സ്വഭാവം" എന്ന ലേയോന്യനിർവ്വചനം സത്യവിശ്വാസത്തേപ്പററി തെററിദ്ധാരണകൾക്കു വഴി കൊടുത്തേക്കുമെന്നുള്ള ഭയം കൊണ്ടും, ഒരുപക്ഷെ അതിലും ഉപരിയായി റോമ്മായിലെ ലേയോൻ പാപ്പായ്ക്കു് കൽക്കിദൂൻ കല്പിച്ച പ്രാധാന്യം വകവച്ചു കൊടുക്കുവാൻ മനസ്സില്ലാഞ്ഞതുകൊണ്ടും ആയിരുന്നു. കൽക്കിദൂൻ സുന്നഹദോസിനെ സ്വീകരിക്കാത്തതുമൂലം മലങ്കരസഭയ്ക്കു് വിശ്വാസപരമായി ഏതെങ്കിലും കുറവുണ്ടെന്നു് റോമാസഭയിലെപ്പോലും കാര്യവിവരമുള്ള വേദശാസ്ത്രജ്ഞന്മാർ പറയുകയില്ല. അതുകൊണ്ടു് അസംഗതമായി കൽക്കിദൂനിനെ പിടിച്ചു് വേദശാസ്ത്രവിദഗ്ദ്ധരല്ലാത്ത സാധാരണജനങ്ങളുടെ ഇടയിൽ ചിന്താക്കുഴപ്പം ഉണ്ടാക്കേണ്ട ആവശ്യമില്ല.

റോമ്മാസഭയും മലങ്കരസഭയും തമ്മിൽ ഉള്ള പ്രധാനവ്യത്യാസങ്ങളിൽ ഒന്നു് സഭയുടെ കെട്ടുപണിയേപ്പററിയുള്ള ഉപദേശത്തിലാണു്. റോമ്മാസഭ പുരാതനറോമ്മാസാമ്രാജ്യത്തിന്റെ മാതൃകയിലുള്ള ഒരു മതകീയ സാമ്രാജ്യമായി വളർന്നുവരുന്നു. "ദൃശ്യമായ സഭയ്ക്കു് ദൃശ്യനായ ഒരു തലവൻ വേണം. ആ ഏകവികാരിയിൽ കൂടെ മാത്രം ക്രിസ്തുവിന്റെ കൃപ സഭയിലേക്കു പ്രവഹിക്കുന്നു. അതുകൊണ്ടു് ക്രിസ്തുസഭാംഗങ്ങളെല്ലാം ആ ഏകതലവന്റെ കീഴ്പ്പെട്ടിരിക്കുകയെന്നതാണു് ഏററവും ആവശ്യമായിട്ടുള്ളതു്" എന്നിപ്രകാരമാണല്ലോ റോമ്മാസഭയുടെ വാദഗതി. ആ വാദഗതിയുടെ അടിസ്ഥാനതത്വത്തെത്തന്നെയാണു് മലങ്കരസഭ മുതലായ കിഴക്കൻസഭകൾ ചോദ്യംചെയ്യുന്നതു്. രക്ഷാകരമായ ദൈവികവാഗ്ദാനങ്ങൾ "തെരഞ്ഞെടുക്കപ്പെട്ട ജന"ത്തിനു് പൊതുവായിട്ടാണു് നൽകപ്പെട്ടിരിക്കുന്നതു്. "തെരഞ്ഞെടുക്കപ്പെട്ട ജന"ത്തോടുള്ള പുതിയ ഉഭയസമ്മതമാണു് പുതിയ ഇസ്രായേലായ ക്രിസ്തുസഭയുടെ അടിസ്ഥാനം. ക്രിസ്തു മാത്രമാണു് സഭയുടെ തലവൻ. ക്രിസ്തുവിനു് വികാരിയോ സ്ഥാനാപതിയോ ആയി ഒന്നോ, മൂന്നോ, അഞ്ചോ പേർ മാത്രമല്ല ഉള്ളതു്. സഭ ലോകത്തിന്റെ നാനാഭാഗങ്ങളിലും വർദ്ധിച്ചുവരുന്നതിനോടൊപ്പം ക്രിസ്തുവിന്റെ സ്ഥാനാപതികളുടെ എണ്ണവും വർദ്ധിച്ചുകൊണ്ടു തന്നെയിരിക്കും. സഭയുടെ ഏകത്വം നിലനിൽക്കുന്നതു് ക്രിസ്തുവിലാണു്, ക്രിസ്തുവിന്റെ സ്ഥാനാപതികളുടെ വിശ്വാസത്തിലും സ്നേഹത്തിലുമുള്ള ഐക്യത്തിലാണു്— അവരുടെ എണ്ണക്കുറവിലല്ല. സാക്ഷാൽ സത്യവിശ്വാസവും, ദൈവാശ്രയവും, പരസ്പരസ്നേഹവും വളർത്തിക്കൊണ്ടുപോകുന്നതിനുള്ള ബുദ്ധിമുട്ടുമൂലം അവയ്ക്കു പകരം ഒരു സാമ്രാജ്യ സൈനികച്ചിട്ടയിൽ എല്ലാവരേയും നിലയ്ക്കു നിർത്താൻ ശ്രമിക്കുന്നതുകൊണ്ടു് ലോക പ്രകാരം വളരെ പ്രയോജനങ്ങളുണ്ടായേക്കാമെങ്കിലും അതു് സാക്ഷാൽ ദൈവരാജ്യവർദ്ധനവായിത്തീരുന്നതല്ല. സൈനികച്ചിട്ടകൊണ്ടും ഏകച്ഛത്രാധിപത്യത്തിൻ കീഴിലുള്ള അച്ചടക്കം കൊണ്ടും സ്വർഗ്ഗരാജ്യം സ്ഥാപിക്കാമായിരുന്നെങ്കിൽ ക്രിസ്തു സ്പാർട്ടായിലെ ഭരണരീതിയേയോ റോമ്മാസാമ്രാജ്യ "ഘടനയേയോ മാതൃകയാക്കി സുശക്തമായ ഒരു രാഷ്ട്രം കെട്ടിപ്പടുക്കുവാൻ ശ്രമിക്കുമായിരുന്നു. എന്നാൽ മിശിഹാ തമ്പുരാൻ അതിനൊരുമ്പെടാതെ, കുരിശു മരണത്തിനായി തന്നെത്തന്നെ ഏല്പിച്ചു കൊടുക്കുകയും, തന്റെ പ്രിയ ശിഷ്യരോടു് "ജാതികളുടെ അധിപന്മാർ അവരിൽ കർത്തൃത്വം ചെയ്യുന്നു; അവരിൽ പ്രധാനികൾ അവരുടെ മേൽ അധികാരം നടത്തുന്നു; എന്നാൽ നിങ്ങളുടെ ഇടയിൽ അങ്ങനെ ആ

23—ാംസങ്കീർത്തനം 7

# “അവൻ എന്നെ നടത്തുന്നു”

(റവ. ജോൺ ഡീൻ)

(1)

'അവൻ തിരുനാമം നിമിത്തം
എന്നെനീതിപാഥകളിൽനടത്തുന്നു'
സങ്കീ. 23: 3.

സംഭവബഹുലമായ വത്സരങ്ങളിൽക്കൂടെ അവൻ നമ്മേ നയിക്കുന്നു. നമ്മുടെ സ്വപ്നലോകത്തിലെ പ്രതീക്ഷകളും സംശയങ്ങളും ഭീതിയും എല്ലാം പിൻതള്ളി അവൻ നമ്മുടെ കാലടികളെ നയിക്കുന്നു. പാപം, ക്ലേശം ആദിയായ കാർമേഘപടലങ്ങളാൽ ആവൃതമായ ദിവസങ്ങളിലും അവിടുത്തെ തിരുവിഷ്ടം നിറവേറുന്നു എന്നു നാമറിയുന്നു. അവൻ ഇപ്പോഴും നമ്മേ നയിച്ചുകൊണ്ടേഇരിക്കുന്നു.”

‘അവൻ’, ‘എന്നെ’, ‘നടത്തുന്നു’ എന്നീ പദങ്ങളുടെ മനോഹാരിത സൂക്ഷിക്കുക. തീർത്ഥാടകനെ ഭൂമിയിൽനിന്നു സ്വർഗ്ഗത്തിലേക്കു് ആരെങ്കിലും നടത്തേണ്ടതാവശ്യമാണല്ലോ. “അവൻ എന്നെ നടത്തുന്നു” അവൻ ‘നമ്മെ’യല്ല, ‘എന്നെ’ യാണു് നടത്തുന്നതു്. പിച്ച നടന്നുതുടങ്ങുന്ന പ്രിയശിശു, വളർന്നുതുടങ്ങിയ പൈതൽ, ആരോഗ്യമുള്ള യുവാവും യുവതിയും, ജീവിതായോധനത്തിൽ വ്യാപൃതനായിരിക്കുന്ന നിങ്ങൾ, വാർദ്ധക്യംനിമിത്തം മരണനിഴൽ താഴ്‌വരയിൽ പ്രവേശിച്ചുതുടങ്ങിയ ആൾ, ഓരോരുത്തർക്കും അവകാശപ്പെടാം “അവൻ എന്നെ നയിക്കുന്നു” എന്നു്.

എന്നെ നയിക്കുന്നവൻ ആരാണു്? അവൻ ഇടയൻതന്നെ സംശയമില്ല. ‘നമ്മുടെ പിതാവു്” എന്നു സംബോധന ചെയ്യുവാൻ കർത്താവു പഠിപ്പിച്ചവൻ അല്ലാതെ ആരാണു് ആ ഇടയൻ. ഈ പേർ ‘പിതാവു്” ക്രിസ്തു ദൈവത്തിനു നൽകിയ പ്രത്യേകപേരാണല്ലോ. ദൈവത്തെ പിതാവായി പരിഗണിക്കുവാൻ ക്രിസ്തു നമ്മെ ഉപദേശിച്ചപ്പോൾ താനെന്താണു് ഉദ്ദേശിച്ചതെന്നു് ഗ്രഹിക്കുവാൻ നമുക്കെന്നെങ്കിലും കഴിയുമോ? ഏതു ഭാഷയിലും ആർദ്രസംപൂർണ്ണമായ പദമാണതു്. അല്ലെങ്കിൽ അതിന്റെ തുല്യപദം അതിവിശിഷ്ടമായ ഒരു ബന്ധത്തെ അതു സൂചിപ്പിക്കുകയും ചെയ്യുന്നു. സ്നേഹവത്സലരായ പിതാക്കൾ തങ്ങളുടെ സന്താനങ്ങളെ സഹായിക്കുവാൻ എത്രയധികം വാഞ്ഛിക്കുന്നു എന്നും എത്ര സ്നേഹപൂർവം ബുദ്ധിയോടെ വർത്തിക്കുവാൻ താല്പര്യപ്പെടുന്നു എന്നും അറിയുന്നുണ്ടു്. നമ്മുടെ സ്വർഗ്ഗസ്ഥപിതാവിനു് ആ വിശിഷ്ടഗുണങ്ങളെല്ലാം പരിപൂർണ്ണമായുണ്ടു്. അവിടുന്നു സ്വർഗ്ഗസ്ഥപിതാവാകുന്നു. സ്വർഗ്ഗം ഭൂമിയിൽനിന്നു് എത്രമാത്രം ഉപരിസ്ഥിതമായിരിക്കുന്നുവോ അത്രയധികം അവൻ നമ്മുടെ പരിമിതികൾക്കും അപൂർണ്ണതകൾക്കും ചാഞ്ചല്യത്തിനും വിദൂരസ്ഥിതനാണു്. എന്തുകൊണ്ടെന്നാൽ അവൻ ബലഹീനതകളിൽനിന്നു സ്വതന്ത്രനാണു്, ലക്ഷ്യനിർവഹണത്തിൽ വ്യതിചലിക്കുന്നില്ല, ആർദ്രതയിൽ ബലഹീനനോ ശക്തിയിൽ പരിമിതനോ അല്ല. നീലാകാശത്തിന്റെ കമാനം നമ്മെ വലയംചെയ്യുന്ന പ്രകാരം അവിടുത്തെ വിരിമാർവ്വു് നമ്മെ ആവരണംചെയ്യുന്നു.

നാം ഒരു നിയന്ത്രിതലോകത്തിലാണു് ജീവിക്കുന്നതു്. അവിടെ നമുക്കു് വഴിയറിയുവാനുള്ള സാഹചര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ടെന്നു് ധൈര്യപ്പെടാവുന്നതാണു്. നയിക്കപ്പെടുന്നതിനു നാം എപ്പോഴും സന്നദ്ധരായിരിക്കണം. നമ്മുടെ ഇച്ഛാശക്തി നമ്മുടെ ആളത്വത്തിന്റെ അസ്ഥിവാരവും ഇരിപ്പിടവുമാണു്. നമ്മുടെ വ്യക്തിത്വത്തിന്റെ രഹസ്യവും അതിൽ അധിഷ്ഠിതമായിരിക്കുന്നു. തെരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം നമുക്കുള്ളതുകൊണ്ടു നാം ദൈവത്തെപ്പോലെയാണെന്നു പരിഗണിക്കാം. നമ്മുടെ ഇച്ഛാസ്വാതന്ത്ര്യത്തിനു് അവൻ ഭംഗംവരുത്തുകയില്ല. എന്നെങ്കിലും പ്രവർത്തിക്കുവാൻ നമ്മുടെമേൽ അവൻ ഹേമം പ്രയോഗിക്കുകയുമില്ല. നമുക്കുള്ള സ്വാതന്ത്ര്യം അവിടുന്നു ബഹുമാനിക്കുന്നു. പൗലൂസ് അപ്പൊസ്തലൻ എഴുതുന്നു, “ദൈവാത്മാവു നടത്തുന്നവർ ഏവരും ദൈവത്തിന്റെ മക്കൾ ആകുന്നു” എന്നു്. ‘നടത്തുകയാണു്”. അവിടെ ഹേമമൊന്നുമുപയോഗിക്കുന്നില്ലെന്നുള്ളതു് സൂക്ഷിക്കുമല്ലോ. എന്തുകൊണ്ടെന്നാൽ ദൈവാത്മാവു് ഒരിക്കലും നമ്മുടെമേൽ ബലപ്രയോഗം ചെയ്യുന്നില്ല.

ദൈവേഷ്ടവും ദൈവനടത്തിപ്പുമറിയുവാൻ കാത്തിരിക്കുന്നതിനു നാം പഠിക്കണം. ഏതെങ്കിലും സാധനം എടുത്തുകൊണ്ടുവരുവാൻ നാം ഒരു ബാലനെ നിയോഗിക്കുന്നു എന്നു സങ്കല്പിക്കുക. അവൻ തിരികെവന്നു “ഞാൻ കണ്ടില്ല” എന്നു പറഞ്ഞു

(ശേഷം ആറാംപേജിൽ)

---

കരുതു്”എന്നു് കല്പിക്കയുമാണു് ചെയ്തതു്. ദൈവരാജ്യസ്ഥാപനത്തിനു് കുറുക്കുവഴികളൊന്നും ഇല്ല. പണ്ടെന്നപോലെ ഇപ്പോഴും അതിനു് ക്രൂശിന്റെ മാർഗ്ഗമേ ഉള്ളു. അതിനാൽ രക്ഷകന്റെ നാമത്തിൽ അവരവരെ ദൈവം ആക്കിയിരിക്കുന്ന സ്ഥാനത്തു തന്നെ നിന്നു് വിശ്വസ്തതയോടെ അവരവരുടെ ക്രൂശു വഹിക്കുകയും ക്ഷമാപൂർവം സ്വസഹോദരങ്ങളുടെ ആത്മിക ഉണർവ്വിനായി പ്രയത്നിക്കുകയുമാണു് എല്ലാ സഭാംഗങ്ങളുടെയും കർത്തവ്യം.

ദൈവകൃപാമാർഗ്ഗങ്ങളായ വിശുദ്ധ കൂദാശകളെപ്പോലും അധികാരസ്ഥാപന മാർഗ്ഗങ്ങളായി ഉപയോഗിക്കുവാൻ പലരും നിർവ്വിശങ്കം പരിശ്രമിച്ചു കൊണ്ടിരിക്കുന്ന ഒരന്തരീക്ഷത്തിൽ റോമ്മാസഭയുടെ സുസംഘടിത വളർച്ച കണ്ടു് ചിലരെല്ലാം മതിമയങ്ങിപ്പോകുന്നതിൽ അത്ഭുതപ്പെടാനില്ല. എന്നാൽ അധികാര വടംവലികളിൽ പ്രത്യക്ഷമായി ഉൾപ്പെട്ടിരിക്കുന്നവരും, പരോക്ഷമായി അതിൽക്കൂടെ മുതലെടുക്കുന്നവരും, അലസമായ മൌനാനുവാദം മൂലം അതിനു വളംവച്ചു കൊടുക്കുന്നവരും സ്വയപരിശോധന നടത്തേണ്ട ഒരു സന്ദർഭമാണിതു്. സ്വയത്തെ ക്രൂശിച്ചു് ദൈവതിരുനാമമഹത്വത്തിനായി ജീവിക്കുവാൻ ആത്മാർത്ഥമായി പരിശ്രമിക്കുന്നതിനു പകരം ദൈവനാമത്തേപ്പോലും അറിഞ്ഞും അറിയാതെയും സ്വപ്രതാപത്തിനായും സ്വാർത്ഥലാഭത്തിനായും ഉപയോഗിക്കുന്ന സാഹചര്യങ്ങളിൽ ക്രിസ്തുസഭ പുരോഗമിക്കുകയില്ല. സത്യമാനസാന്തരത്തിന്റെ ഒരന്തരീക്ഷത്തിൽ മാത്രമേ വഴിതെറ്റിപ്പോകുന്നവരെ തിരികെ വരുത്തുവാനോ സുവിശേഷദൂതു് ലോകത്തിൽ പ്രചരിപ്പിക്കുവാനോ സാദ്ധ്യമാകയുള്ളുയെന്നു് എല്ലാവരും ഓർക്കുന്നതു് നന്നായിരിക്കും.

**രണ്ടുസ്നേഹിതന്മാർ—തുടർക്കഥ**

## അദ്ധ്യായം 7

# വ്യർത്ഥമായ അന്വേഷണം

(എം. കുര്യൻ)

ശോകകലുഷിതമായ ഒരു രംഗമായിരുന്നു അതു്. സന്തതസഹചാരികളായിരുന്ന ആ സഹോദരന്മാരിരുവരും യോപ്പാ തുറമുഖത്തുവച്ചു പേർപിരിഞ്ഞു. അപ്പൊളോണിയസ് റോമിലേക്കു കപ്പൽ കയറി. ഇനിയും അവർ തമ്മിൽ കാണുന്നതു് അനേക വർഷങ്ങൾക്കുശേഷമായിരിക്കാം. കപ്പലിന്റെ ഡെക്കിൽ സൈനികയൂണിഫാറമണിഞ്ഞു നിൽക്കുന്ന ജ്യേഷ്ഠനെ ലൂക്കോസ് കരയിൽ നിന്നു് ഒരിക്കൽകൂടി നോക്കി. അടുത്തതവണ കാണുമ്പോഴേക്കും ആ യുവാവു് റോമാപ്പട്ടാളത്തിൽ ഏററവും ഉയന്ന ഒരു സൈനികസ്ഥാനം കരസ്ഥമാക്കിയിരിക്കും. തന്റെ മാർഗ്ഗം ഇനിയും മറെറാരു വഴിക്കാണ കിടക്കുന്നതു്. പെർഗാമുമ്മിലെ ആസ്ക്ലിപ്പിയസിന്റെ ക്ഷേത്രത്തിൽ—അന്നുള്ളതിൽ ഏററവും വിഖ്യാതമായ വൈദ്യപരിശീലന കലാലയത്തിൽ—തനിക്കു പ്രവേശം അനുവദിച്ചുതന്നെ തെയോഫിലോസിന്റെ ശ്രമം മൂലമാണു്. കപ്പൽ തുറമുഖം വിട്ടു നീങ്ങി. വിരഹാത്തനായി ലൂക്കോസ് മന്ദം മന്ദം ചുവടുകൾ തിരിച്ചുവച്ചു.

പിറേറന്നു രാവിലെ തെയോഫിലോസും സംഘവും യോപ്പാവിട്ടു്, അന്ത്യോഖ്യാ ലക്ഷ്യമാക്കി യാത്ര തുടന്നു. യഹൂദന്മാർ ഗലീലക്കടലെന്നും റോമാക്കാർ തീബേയ്യാസ്തടാകമെന്നും വിളിച്ചുപോന്ന വമ്പിച്ച തടാകത്തിന്റെ തീരത്തുകൂടി വടക്കോട്ടു നീണ്ടുകിടക്കുന്ന 'സമുദ്രപഥ'മെന്ന പെരുവഴിയിലൂടെയാണു് അവരുടെ യാത്ര. വടക്കുകിഴക്കു് മെസോപ്പൊട്ടേമിയ മുതൽ തെക്കു് ഈജിപ്തു്വരെ നീണ്ടുകിടന്ന ലോകത്തിലെ ഏററവും പുരാതനമായ പഴയ റോഡിന്റെ സ്ഥാനത്തു് റോമാക്കാർ പണി കഴിപ്പിച്ചതാണു് ഈ പൊതുനിരത്തു്. ഷാരോൻ സമതലത്തിലൂടെ മന്ദഗതിയിൽ യാത്ര ചെയ്തു് അവർ പിരാത്തോണിലെത്തി; അവിടെനിന്നു് പർവ്വതസാനുക്കൾ താണ്ടി, മലയിടുക്കു കടന്നു്, മെഗിദ്ദോദുർഗ്ഗത്തിൽ പ്രവേശിച്ചു. കാടും മേടും നിറഞ്ഞ ഒരു വന്യഭൂമിയാണു് നോക്കുന്നിടത്തൊക്കെ ലൂക്കോസിന്റെ ദൃഷ്ടിയിൽപെട്ടതു്. ഫലഭൂയിഷ്ഠമായ നൈൽനദീതീരത്തുനിന്നു് യഹൂദനേതാവായ മോശ യഹൂദജനതയെ എന്തിനു് ഈ വന്യഭൂമിയിലേക്കു വഴിനടത്തിക്കൊണ്ടുവന്നുവെന്നു് ആ യുവാവു് തന്നോടുതന്നെ ചോദിച്ചുപോയി.

യേശു പാർത്തിരുന്ന നസ്രേത്തു പട്ടണത്തിൽ ഇറങ്ങി, യേശു രോഗം സുഖപ്പെടുത്തിയ രീതിയെപ്പററി അന്വേഷിച്ചാൽകൊള്ളാമെന്നു് ലൂക്കോസ് ആഗ്രഹിച്ചു. എന്നാൽ, തെയോഫിലോസും സംഘവും തന്റെ അരമനയിൽ ഏതാനുംദിവസം വിശ്രമിച്ചിട്ടുപോകണമെന്നുള്ള ഒരു ക്ഷണക്കത്തു് ഗലീലാനഗരത്തിൽനിന്നും നാടുവാഴിയായ ഹെരോദാസ് അന്തിപ്പാസ് കൊടുത്തയച്ചതു വഴിയിൽവച്ചു കിട്ടുകയാൽ, സംഘം നസ്രേത്തിൽ ഇറങ്ങിത്താമസിക്കാതെ യാത്ര തുടരുകയാണുണ്ടായതു്. ഹെരോദാസിന്റെ സല്ക്കാരം ഗംഭീരമായിരിക്കുമെന്നു് അറിവുള്ള സംഘാംഗങ്ങൾക്കു് എത്രയും വേഗം അരമനയിൽ എത്തണമെന്നു് ആകാംക്ഷ പ്രദർശിപ്പിച്ചതിൽ വിസ്മയിക്കാനില്ല. നസ്രേത്തിൽ ഇറങ്ങാൻ സാധിക്കാത്തതിൽ ലൂക്കോസിനു കുറേ കുണ്ഠിതം തോന്നിയെന്നു് പറയാതെ തരമില്ല.

മഗ്ദലാപട്ടണത്തിൽ പ്രവേശിക്കുമ്പോൾ അസ്തമനത്തിനു് ഏതാണ്ടു് മൂന്നു നാഴിക കാണും. ക്ഷീണിച്ചു തളർന്നു് ലൂക്കോസ് പർവ്വതമാർഗ്ഗത്തിൽ നിന്നിറങ്ങി പട്ടണത്തോടു സമീപിക്കുമ്പോൾ കണ്ട കാഴ്ച നയനാഭിരാമമായിരുന്നു. അവിടെ മുമ്പിലായി, പർവ്വതത്തിന്റെ അടിയോരത്തോടു തോളുരുമ്മി, ജാജ്വല്യമാനമായ രത്നാഭരണം കണക്കെ, ഒരു മനോഹര സരസ്സു് അപരാഹ്ന സൂര്യന്റെ വെളിച്ചത്തിൽ വെട്ടിത്തിളങ്ങി കിടക്കുന്ന കാഴ്ച ആ യുവാവിന്റെ ക്ഷീണിച്ച മാംസപേശികളിൽ കുളിർ കോരി. യഹൂദന്മാർ എന്തിനു് ഈജിപ്തു് വിട്ടുപോന്നുവെന്നു് ഇപ്പോൾ ലൂക്കോസിനു മനസ്സിലായി, അതേ, അവർ ഭൂതലത്തിലെവിടെ പാർത്തിരുന്നാലും പാലും തേനും ഒഴുകുന്ന ഈ പറുദീസാ തേടി തിരിച്ചെത്തുന്നതിൽ അത്ഭുതപ്പെടാനില്ല.

തടാകത്തിന്റെ വടക്കുമാറി, അനേകമൈൽ നീളത്തിൽ, പച്ചപിടിച്ച ഒരു സമതലം വിസ്തൃതിയായിക്കിടക്കുന്നു. മുന്തിരിവള്ളിയും ഫലവൃക്ഷങ്ങളും തിങ്ങിനിറഞ്ഞ ആ പ്രദേശം പച്ചമേലാപ്പു് അണിഞ്ഞു നിൽക്കുന്നതുപോലെ തോന്നി. ഫലപുഷ്ടി നിറഞ്ഞ ആ സുന്ദര ശാദ്വലം ഏതൊരു പഥികന്റെ ക്ഷീണിതഹൃദയത്തെത്തന്നെ കുളർപ്പിക്കയില്ലാ!

"ഈ പ്രദേശത്തെപ്പററി എന്തുതോന്നുന്നു?" സിൽവാനസ് ചോദിച്ചു.

ലൂക്കോസ് ദീർഘമായി ശ്വാസം വലിച്ചു: "ഇതിനേക്കാൾ സുന്ദരമായിട്ടൊരു സ്ഥലം ഭൂമുഖത്തുണ്ടോ?"

ശതാധിപൻ പുഞ്ചിരി തൂകി. ആ കണ്ണുകളിൽ വിദൂരത നിഴൽ ചൂടി. "ഉവ്വു്. ഇതിനേക്കാൾ മനോഹരമായ ഒരു പ്രദേശമുണ്ടു്. ലോകത്തിലേക്കും ഫലപുഷ്ടി കൂടിയ പ്രദേശങ്ങളിലൊന്നാണതു്."

അദ്ദേഹം ധൃതി കൂട്ടി. "അതാ, തെക്കുമാറി കിടക്കുന്നതാണു്. തിബേര്യോസ്പട്ടണം. ഇന്നു് ഹേരോദാസിന്റെ കൂടെ ഭക്ഷണം കഴിക്കണമെന്നുണ്ടെങ്കിൽ, നാം വേഗത വർദ്ധിപ്പിക്കേണ്ടിയിരിക്കുന്നു."

സരസ്സിന്റെ തീരത്തിലായി, മലമുകളിൽ, സൂര്യപ്രകാശത്തിൽ പ്രതിഫലിച്ചുനിൽക്കുന്ന, റോമനുദ്യോഗസ്ഥന്മാരുടെ മാർബിൾ ഭവനങ്ങളും, അവയ്ക്കിടയിലായി കണ്ണഞ്ചിക്കുന്ന പ്രഭാധോരണിയിൽ കുളിച്ചു നിൽക്കുന്ന രാജഹർമ്മ്യവും കണ്ടുതുടങ്ങി. സരസ്തീരത്തിലുള്ള കടവു വരെ മാർബിൾ പടവുകൾ പടുത്തു കെട്ടിട്ടുണ്ടു്. തീബേര്യോസ്ചക്രവത്തിയുടെ ബഹുമാനാത്ഥം ഹേരോദാസ് പണിയിച്ച ഈ മനോജ്ഞനഗരത്തിലേക്കാൾ മോടിയിൽ റോമൻ ഉദ്യോഗസ്ഥന്മാർ സാമ്രാജ്യത്തിന്റെ മറേറതെങ്കിലും ഭാഗത്തു കഴിയുന്നുണ്ടെന്നു തോന്നുന്നില്ല.

റോമാക്കാരുടെ മോടിയും പ്രതാപവുമൊക്കെ ലൂക്കോസ് മുമ്പു പലയിടത്തും കണ്ടിട്ടുണ്ടു്. അതൊന്നും

ആ യുവാവിൻെറ മനസ്സിന്നു് ആകർഷകമായി തോന്നിട്ടില്ല. മനോഹരമായ ആ മന്ദിരങ്ങളിൽ പാക്കുന്നവർ സമയത്തിലധിക പങ്കം ചൂതുകളിയിലും മദ്യപാനം, വെറിക്കൂത്തു്, വിരുന്നുകൾ തുടങ്ങിയവയിലും മുഴുകിയും, വാൾപ്പയററിൽ പന്തയംവച്ചും വിഷയലോലുപരായി കഴിയുന്നവരാണെന്നു് ആ യുവാവിനറിയാം. ആക്കുമൊരു സംതൃപ്തിയൊട്ടില്ലതാനും. കേവലം നിസ്സാരമായ കാര്യങ്ങൾക്കുപോലും ശുണ്ഠിപിടിക്കാനും രക്തം ചൊരിയാനും അവരിൽ പലരും മടിക്കാറില്ല.

ലൂക്കോസിൻെറ ചിന്ത അരമനയുടെ വിലാസലാസ്യങ്ങളിൽനിന്നു് ചുരുളിൽ വിവരിച്ച സംഭവപരമ്പരയിലേക്കു തിരിഞ്ഞു. ഗലീലാക്കടലിൻെറ തീരത്തുവച്ചു് യേശുപലരേയും സുഖപ്പെടുത്തീട്ടുണ്ടു്. അവരിൽ ചിലരെ കണ്ടുപിടിച്ചു വിശദവിവരങ്ങൾ തെരക്കിയറിയാൻ ലൂക്കോസു ആഗ്രഹിച്ചു. ഒരുപക്ഷേ രോഗശമന രഹസ്യം വെളിപ്പെടുത്തിത്തരാൻ അവരിൽ ചിലർക്കെങ്കിലും കഴിയുമായിരിക്കും.

അടുത്ത ഏതാനും ദിവസങ്ങളിൽ ആ യുവാവു് ആ സരസ്സിൻെറ തീരത്തിലും പരിസര പ്രദേശങ്ങളിലുമായി യേശു സഞ്ചരിക്കുകയും അത്ഭുതങ്ങൾ പ്രവത്തിക്കുകയും ചെയ്ത സ്ഥലങ്ങൾ സന്ദർശിച്ചു. എന്നാൽ ലൂക്കോസിന്നു് കടുത്ത നിരാശയാണു് അനുഭവപ്പെട്ടതു്. നസ്രായനായ യേശുവിനെപ്പററി ആരോടു ചോദിച്ചുവോ അവരെല്ലാം മുഖം തിരിച്ചു്, യാതൊരു മറുപടിയും നൽകാതെ നടന്നകലുകയാണുണ്ടായതു്. യേശു ചെയ്ത അത്ഭുതങ്ങളെപ്പററിപ്പോലും എന്തെങ്കിലും വിവരം വെളിപ്പെടുത്താൻ ഒരു മനുഷ്യനും ധൈര്യപ്പെട്ടില്ല. അതിനു കാരണം ഹേറോദോസിൻെറയും റോമാക്കാരുടെയും ഉറച്ച നിലപാടായിരുന്നു. ഈ പുതിയ വിശ്വാസത്തെ നാമ്പോടെ നുള്ളി നശിപ്പിക്കാനാണു് നാടുവാഴിയുടെ പരിശ്രമം. യഹൂദന്മാക്കിടയിൽ യാതൊരുവിധ എതിർപ്പും തലപൊക്കാൻ അനുവദിക്കില്ലെന്നു് റോമാക്കാരും ദൃഢപ്രതിജ്ഞ ചെയ്തിരിക്കയാണു്.

നഗരത്തിലെ തെരുവിലൂടെ ധാരാളം തടവുകാരെ ചങ്ങലയിട്ടു് കൊണ്ടുപോകുന്നതു് ലൂക്കോസു കണ്ടു. അവരിൽ പലരെയും റോമൻ ബോട്ടുകളിൽ തണ്ടുവലിപ്പിച്ചു ജീവരക്തം ഊററിയെടുക്കാനും മററു ചിലരെ വന്യമൃഗങ്ങൾക്കു് എറിഞ്ഞു കൊടുക്കാനും മററുമായി ഉപയോഗിക്കുന്നതാണു്. റോമൻനീതി നിഷ്പക്ഷമാണെന്നുവരുകിലും, ഭാരിച്ച നികുതി കൊടുക്കാൻ വിസമ്മതിക്കുന്നവരെയോ അതിനു കഴിവില്ലാത്തവരെയോ അതു വെറുതെവിടില്ല. അരമനയിൽ നിന്നു് പരിസരങ്ങൾ സന്ദർശിക്കുന്നതിനു പുറപ്പെടുന്ന സമയത്തു്, റോമാക്കരുടെ മന്ദിരങ്ങളിൽ നിന്നു് അടിമകളുടെ ദീനപ്രലപനം ഉയരുന്നതു ലൂക്കോസു കേൾക്കാറുണ്ടു്. ആദ്യമാദ്യം ഇതെല്ലാം കണ്ടും കേട്ടും ആ യുവാവിൻെറ മനം പിരട്ടി; അതോടൊപ്പം ചിന്തിക്കാനും തുടങ്ങി. ജനനം കൊണ്ടു് യവനനെങ്കിലും, ലൂക്കോസു് ഒരു റോമാപൗരനായിരുന്നു. റോമൻഭരണം നീതിപൂവ്വമാണെന്നും ചരിദ്രിച്ചു കഴിഞ്ഞുവന്ന സ്ഥലങ്ങളിൽ തൽഫലമായി നിയമസമാധാനങ്ങൾ പാലിക്കപ്പെടുന്നുണ്ടെന്നും ആ യുവാവു് ഇതുവരെ വിശ്വസിച്ചിരുന്നു. ഇപ്പോൾ ആദ്യമായി ആ യുവാവിന്നു് റോമൻ നീതിയുടെ ന്യായയുക്തതയിൽ സംശയം തോന്നിത്തുടങ്ങി.

യേശുവിൻെറ അനുയായികൾ തന്നെ സിംഹാസന ഭ്രഷ്ടനാക്കാൻ തക്കം നോക്കുന്നുണ്ടെന്നു് ഹേറോദാസ് ഭയപ്പെടുന്നതായി സിൽവാനസിൽനിന്നു ലൂക്കോസു മനസ്സിലാക്കി. റോം സുശക്തമായ അധികാര ദണ്ഡോടുകൂടി ഭരണം ഏറെറടുക്കുന്നതുവരെ, കൂടക്കൂടെ ഭരണത്തലവൻ മാറുന്ന ഒരു പാരമ്പര്യമാണു് ആ നാടിനുണ്ടായിരുന്നതു്. ഹേറോദാസിൻെറയും റോമാക്കാരുടെയും ശത്രുത ഭയന്നു് ആരും നസ്രായനായ യേശുവിനോടുള്ള ബന്ധം പരസ്യമായി പറയാൻ ധൈര്യപ്പെട്ടില്ല.

ഗവണ്മെൻറിനെ തകിടം മറിക്കാൻ യേശു ശ്രമിച്ചതായി ലൂക്കോസ് ചുരുളിൽ ഒരിടത്തും കണ്ടില്ല. നേരേമറിച്ചും അദ്ദേഹം ആത്മീയകാര്യങ്ങളെപ്പററി പരാമർശിക്കുന്നതായിട്ടാണു ലൂക്കോസിനു തോന്നിയതു്.

എന്നാൽ, അധികാരസ്ഥാനത്തിരിക്കുന്നവർ മററു പലരെയും തള്ളിത്താഴെയിട്ടശേഷമാണു് അവിടെ കയറിക്കൂടുന്നതെന്നും, അതുകൊണ്ടു് മററുള്ളവരും ഉൽക്കർഷേച്ഛയാൽ മുകളിലോട്ടു കയറാൻ ശ്രമിക്കുമെന്ന ഭയം അവരെ സദാ ഗ്രസിച്ചുകൊണ്ടിരിക്കുന്നെന്നും സിൽവാനസ് ചൂണ്ടിക്കാണിച്ചു.

"അതു് സ്വാത്മതയാണു്" ലൂക്കോസ് പറഞ്ഞു.

ലൂക്കോസേ! ചെറുപ്പം കൊണ്ടു് തോന്നുകയാണു്. ലോകത്തെപ്പററി കൂടുതൽ അറിയുമ്പോൾ അനേകം മനുഷ്യർ സ്വാത്മമതികളും അക്രമത്തിനു മടിക്കാത്തവരുമാണെന്നു ബോദ്ധ്യമായിക്കൊള്ളും.

'ഓരോ മനുഷ്യനിലും ഒരു ദുഷ്ടാത്മാവുണ്ടെന്നും, അതു് നിയന്ത്രണത്തിനു വേണ്ടി സദാ മല്ലടിച്ചുകൊണ്ടിരിക്കുകയാണെന്നും സോക്രട്ടീസ് പറഞ്ഞിട്ടുണ്ടു്. ഒരു പക്ഷേ, മനുഷ്യനിലുള്ള നന്മയെ ശക്തീകരിച്ചു് അതിനു് പ്രാമാണ്യം നൽകുന്നതിന്നു് ഉദ്ദേശിച്ചുള്ളതായിരിക്കാം യേശുവിൻെറ പ്രബോധനം."

"യേശുവിൽ വിശ്വസിക്കുന്ന യഹൂദന്മാർക്കു് അദ്ദേഹം അവരെ ഉദ്ധരിക്കാനുള്ള മഹാപുരുഷനാണു്. മിശിഹാ എന്നതാണു് ആ മഹാപുരുഷനു് അവർ നൽകുന്ന നാമം."

ലൂക്കോസിന്നു് ബോദ്ധ്യമായില്ല. "മിശിഹാമാർ എല്ലാ മതത്തിലുമുണ്ടു്. സ്വന്തം തെററു കുററങ്ങളുടെ ഫലങ്ങളിൽ നിന്നു തങ്ങളെ മോചിപ്പിക്കാൻ അവരെന്തിനു് മറെറാരാളെ പ്രതീക്ഷിച്ചിരിക്കുന്നു? ദയ, സ്നേഹം തിന്മയ്ക്കു പകരം നന്മ ചെയ്യുക എന്നിവയിലൂടെ മാത്രമേ സ്വഹൃദയങ്ങളിൽ ശാന്തിയും സൗഖ്യവും ഉണ്ടാവുകയുള്ളുവെന്നു് അവർക്കറിഞ്ഞു കൂടെ?"

സിൽവാനസ് പുഞ്ചിരിക്കൊണ്ടു: "ലൂക്കോസേ! യേശുവിൻെറ പ്രമാണങ്ങൾ തന്നെയാണു് ഇപ്പോൾ പറഞ്ഞതെന്നു് അറിയാമോ?"

"അറിയാം പക്ഷെ, ഉത്തമരായ മനുഷ്യർക്കെല്ലാം ഇതൊക്കെ അറിവു കാണുമല്ലോ."

സിൽവാനസ് പറഞ്ഞു: "മനുഷ്യൂക്കു് അറിവില്ലാത്ത കുഴപ്പമല്ല.

മററെന്തോ 'കൂടി അവർക്കാവശ്യമുണ്ട്. യുദ്ധത്തിൽ റോമൻ പതാക പട്ടാളക്കാരുടെ മുമ്പിൽ പറത്തിക്കൊണ്ടു പോകാൻ ഒരു നല്ല സൈന്യാധിപൻ നിർദ്ദേശം നൽകും. അതവർക്കു് ശക്തിയും ഉന്മേഷവും പ്രദാനം ചെയ്യുന്നതാണു്."

"അങ്ങനെയെങ്കിൽ, യേശു മനുഷ്യനിലുള്ള സർവനന്മയുടെയും പ്രതീകം ആയിരുന്നിരിക്കണം."

"സ്റ്റേഹിതാ, അതൊന്നു് എഴുതിത്തയ്യാറാക്കാമോ?"

"എന്തിനു്? അതിലെന്താണു് പുതുമ?"

"ഒരു പക്ഷേ മിക്ക മനുഷ്യരും തേടി നടക്കുന്നതായിരിക്കുമതു്. മനുഷ്യനിൽ മൗലികമായിട്ടുള്ള നന്മയെ പുറത്തുകൊണ്ടുവരുന്നതായിരിക്കും യേശുവിൻെറ ശ്രമം. എന്തു് പുറത്തുകൊണ്ടുവരാൻ തൻെറ പ്രബോധനങ്ങളിലൂടെ യേശു ശ്രമിച്ചുവോ, അതിൻെറ പ്രതീകമായി യേശുവിനെ ചൂണ്ടിക്കാണിക്കാം. അത്ര ലളിതമായ തത്വം, ആക്കം,—അയാൾ യേശു ദൈവപുത്രനാണെന്ന വിശ്വസിക്കട്ടെ, വിശ്വസിക്കാതിരിക്കട്ടെ—മനസ്സിലാക്കാതെ പോവുകയില്ല."

"സ്റ്റേഹിതൻെറ കൈയിൽ ചുരുളുണ്ടു്." സിൽവാനസ് തുടർന്നു സംസാരിച്ചു. "അതു് ശ്രദ്ധാപൂർവ്വം പഠിക്കണം. ഭാവിയിൽ ഒരു പ്രസിദ്ധ ഡോക്ടരായി തീരുന്ന സന്ദർഭത്തിൽ, ഇക്കാര്യങ്ങളെല്ലാം എഴുതി പ്രസിദ്ധീകരിക്കാൻ ഉദ്യമിക്കുന്നതു കൊള്ളാം. അനേകർ അതു വായിക്കാനുണ്ടാവും.

ലൂക്കോസ് മന്ദഹസിച്ചു: "സ്റ്റേഹിതാ! എന്നെപ്പററി അത്രക്കു് ധൈര്യം തോന്നുന്നുണ്ടോ?"

നര ബാധിച്ചു തുടങ്ങിയ ആ ശതാധിപൻ യുവാവിൻെറ തോളത്തു കൈവച്ചു. "ലൂക്കോസേ! ഇന്ന എന്നോടു സംസാരിച്ചവിധത്തിൽ ലളിതമായി സത്യം പറയാനും എഴുതാനും എക്കാലത്തും കഴിയുമെന്നു് വരുകിൽ, ലോകാവസാനത്തോളം മനുഷ്യർ സ്റ്റേഹിതൻെറ കൃതി വായിക്കുമെന്നുള്ളതിൽ എനിക്കു് എള്ളോളം സംശയമില്ല.

—o—

# പ്രശ്നപംക്തി

(C. A. A.)

**ചോദ്യം.**

ദിവസങ്ങളും മാസങ്ങളും കണക്കാക്കി കത്തോലിക്കാസഭ ദണ്ഡവിമോചനം നൽകുന്നതു്, മരണാനന്തരം ഉപയോഗപ്പെടുത്തുന്നതിനും ഉള്ളതാണു്, എന്ന ചർച്ചവീക്കിലി പറഞ്ഞിരുന്നു. അതു ശരിയല്ലെന്നും കാലികമായ, അതായതു് മരണത്തിനുമുമ്പുള്ള, അവസ്ഥയിലേക്കാണു് ദണ്ഡവിമോചനം നൽകപ്പെടുന്നതെന്നും "സത്യദീപം" ചൂണ്ടിക്കാണിച്ചിരുന്നു. നിങ്ങൾ അതിനേപ്പററി എന്തുപറയുന്നു?

(സത്യാന്വേഷി, ആലുവാ)

**ഉത്തരം.**

കത്തോലിക്കാസഭ നൽകുന്ന ദണ്ഡവിമോചനം മരണാനന്തരമുള്ള അവസ്ഥയിലും പ്രയോജനപ്പെട്ടതാവുന്നതായിട്ടു് ആ സഭ പഠിപ്പിക്കുന്നുണ്ടു് എന്നുതന്നെയാണു് ഞാൻ ധരിച്ചിരിക്കുന്നതു്. താഴെ കാണിക്കുന്ന രേഖകൾ അതു തെളിയിക്കുന്നു.

(1) THE CATHOLIC LAYMAN'S GUIDE.

(269 Brimhall, St. Paul 5, Minnesota)

P. 26- "---No person gaining an indulgence can apply it to other living persons; to the poor souls in purgatory all indulgences conceded by the Roman Pontiff can be applied—"

(2) Instructions issued by Albert of Mainz-

(Gerdesii, Introductio in Historiam Evangelii Saeculo XVI renovati, 1. Suppl. 90 Sqq.)

"—moreover, through this remission of sins the punishment which one is obliged to undergo in purgatory—is all remitted—"

* * *

**ചോദ്യം.**

വേദവിപരീതികളിൽനിന്നു് മാമോദീസാ സ്വീകരിച്ച ഒരുവൻ സത്യവിശ്വാസത്തിലേയ്ക്കു വരുമ്പോൾ വീണ്ടും മാമോദീസാ ഏൽക്കണമൊ?

A. G. T. ചേപ്പാട്.

**ഉത്തരം.**

വേദവിപരീതികളിൽ നിന്നായാലും വി. ത്രിത്വനാമത്തിൽ ജലസ്നാനം സ്വീകരിച്ചവക്കു് വീണ്ടും അതു നൽകേണ്ട ആവശ്യമില്ല. അതിനെപ്പററി സംശയമുണ്ടെങ്കിൽ ആ സംശയത്തിൻെറ അടിസ്ഥാനത്തിൽ മാമോദീസാ നൽകാം. (Conditional baptism).

വേദവിപരീതകളിൽനിന്നു് മാമോദീസാ ഏററവരെ സത്യവിശ്വാസം ഏററുപറയിക്കുകയും വി. കുറോൻ പൂശുകയുമാണു് സഭ ചെയ്തുവരുന്നതു്. ഹൂദായകനോനിൽ ഇതിൽനിന്നു് വ്യത്യസ്തമായ നടപടിയെപ്പററിയും പറഞ്ഞിട്ടുണ്ടു്.

* * *

**ചോദ്യം.**

വേദവിപരീതികൾ അനുഷ്ഠിക്കുന്ന കൂദാശകളിൽക്കൂടെ കൃപകൾ ലഭിക്കുമോ?

A. G. T. ചേപ്പാട്.

**ഉത്തരം.**

എനിക്കു മറുപടി പറയാൻ ഇഷ്ടമില്ലാത്ത ഒരു ചോദ്യമാണിതു്! മററുള്ളവക്കു് എങ്ങനെയെല്ലാം ദൈവകൃപ ലഭിക്കുമെന്നോ ഇല്ലെന്നോ ആക്കു പറയാൻ കഴിയും? കൂദാശകൾ സഭയുടെ ഉള്ളിൽ അനുഷ്ഠിക്കാനുള്ള വയാണെന്നും, അവ കൃപാമാർഗ്ഗങ്ങളാണെന്നും, നിയമാനുസൃതം അവ അനുഷ്ഠിക്കുകയും സ്വീകരിക്കുകയും ചെയ്യേണ്ടതാണെന്നും ഞാൻ വിശ്വസിക്കുന്നു. "വേദവിപരീതികൾ" അനുഷ്ഠിക്കുന്ന കൂദാശകളിൽക്കൂടെ അവക്കു് കൃപ ലഭിക്കുകയില്ലെന്നു് ഞാൻ വിശ്വസിക്കുന്നില്ല; ലഭിക്കരുതെന്നു് എനിക്കാഗ്രഹവുമില്ല.

* * *

—o—

(രണ്ടാംപേജ് തുടർച്ച)

ന്നു വരാം. അതിനു പലപ്പോഴും കാരണം നമ്മുടെ നിർദ്ദേശങ്ങൾ അവൻ ജാഗ്രതയോടെ ശ്രദ്ധിച്ചില്ലെന്നുള്ളതായിരിക്കും. നമ്മുടെ പ്രാർത്ഥനാവേളകളിൽ അവിടുത്തേക്കു യാതൊന്നും ഗ്രഹിക്കുവാൻ കഴിയാത്ത വിധത്തിലായിരിക്കാം നാം സംസാരിക്കുന്നതു്. പക്ഷേ അസുഖകരമായതു വല്ലതും അവിടുന്നു കല്പിച്ചേക്കുമോ എന്നു നാം ഭയപ്പെടുന്നു. കൂടുതൽകൂടുതലായി ശ്രദ്ധിക്കുവാനും മിതമായി സംഭാഷിക്കുവാനും നാം പഠിക്കേണ്ടിയിരിക്കുന്നു. "മിണ്ടാതിരുന്നു ഞാൻ ദൈവമെന്നു് അറിഞ്ഞുകൊൾവിൻ","ദൈവസന്നിധിയിൽ മൗനമായിരിക്കുക; അവിടുന്നു നിന്നെ കരുപിടിക്കട്ടെ." നാം നമ്മുടെ ഇച്ഛാശക്തിയെ അവിടുത്തെ തിരുവിഷ്ടത്തോടും വിജ്ഞാനഹൃദയത്തോടും വിശാലസ്നേഹത്തോടും രമ്യപ്പെടുത്തേണ്ടിയിരിക്കുന്നു. സുശക്തമായ ഡയനമാകൾ നമ്മുടെ വ്യവസായങ്ങൾക്കും ഭവനങ്ങൾക്കുമാവശ്യമായ വിദ്യുച്ഛക്തി ഉല്പാദിപ്പിക്കുന്നു. ഡയനമായുമായി ഘടിപ്പിക്കുന്ന വൈദ്യുതകമ്പികൾ മുറിഞ്ഞുപോയി എന്നു സങ്കല്പിക്കുക. പിന്നീടു വിദ്യുച്ഛക്തി എങ്ങനെ പ്രവഹിക്കും? നമ്മുടെ ജീവിതവും അപ്രകാരമാകുന്നു. നമ്മുടെ ജീവിതം ഇച്ഛയിലും സ്നേഹത്തിലും ദൈവവുമായി സുദൃഢമായി ബന്ധപ്പെട്ടിരിക്കുന്നു എങ്കിൽ അവിടുത്തെ അത്യത്ഭുതകരമായ ജീവശക്തി നമ്മിൽ കൂടെ നിരന്തരമായും സജീവമായും ഒഴുകിക്കൊണ്ടിരിക്കും. വീണ്ടും നമ്മുടെ ഇച്ഛ അന്തിമവും സുനിശ്ചിതവുമായവിധം ദൈവവുമായി രമ്യപ്പെട്ടിരിക്കണം. ആറു ദിവസം ദൈവത്തെ അവഗണിക്കുന്നവനോടു് ഏഴാംദിവസം ദൈവം സംസാരിക്കുമെന്നു പ്രതീക്ഷിക്കേണ്ടതില്ലല്ലോ. ദൈവേഷ്ടം മാത്രം ഇപ്പോഴും എപ്പോഴും പരമപ്രധാനം എന്നുള്ളതായിരിക്കണം നമ്മുടെ തീരുമാനം. "എന്നെ സംബന്ധിച്ചിടത്തോളം ദൈവേഷ്ടമല്ലാതെ യാതൊന്നും കൂടുതലായോ കുറവായോ അന്യമായോ ആവശ്യമില്ല" എന്നു നാം ദൃഢനിശ്ചയം ചെയ്യണം. പിതാവിന്റെ തിരുവിഷ്ടം അറിവാനുള്ള ആഗ്രഹവും ഈഷൽഭേദംകൂടാതെ അതനുസരിപ്പാനുള്ള സ്ഥിരോദ്ദേശവും ഉണ്ടായിരിക്കണം. ഏതു കാര്യത്തിലും വ്യക്തിപരമായ ആഗ്രഹങ്ങളെ പരിത്യജിച്ചു് തന്നെ അനുഗമിപ്പാൻ സന്നദ്ധരായിരിക്കണം. ഹഡ്സൻ ടെയിലർ ഒന്നിലധികം പ്രാവശ്യം തന്റെ മോഹനപദ്ധതികൾ ഉപേക്ഷിച്ചുകൊണ്ടു കണ്ണീർവാർത്തു പറഞ്ഞിട്ടുണ്ടു്, "അതു് അവിടുത്തെ തിരുവിഷ്ടമല്ല" എന്നു്. ആ കണ്ണുനീർ എതിർപ്പിന്റേതായിരുന്നില്ല, എന്നാലോ തുടിക്കുന്ന ഹൃദയത്തിന്റേതായിരുന്നു.

## പത്രാധിപർക്കുള്ള കത്തു്, 'ശുദ്ധമാനദണ്ഡനം'

സർ,

കഴിഞ്ഞ ഒരു ലക്കം ചർച്ചുവീക്കിലിയിൽ ശെമ്മാശന്മാരായ കെ. സി. ഉമ്മൻ, ഡാനിയേൽ. എൻ. വറുഗീസ് എന്നീ സ്നേഹിതന്മാർ. എഴുതിയിരുന്ന തോബിയാസച്ചന്റെ യാതനകൾ പലരെയും വളരെ വേദനിപ്പിക്കുകയും ഇരുത്തിച്ചിന്തിപ്പിക്കുകയും ചെയ്യുകയുണ്ടായി. തോബിയാസച്ചനെപ്പററി ഈ ഭാഗത്തു ഞങ്ങൾക്കാർക്കും ഒരു അറിവുമില്ല. ഏതായാലും ഇക്കാലത്തും ഇത്തരം മതപീഡനങ്ങൾ നടക്കുന്നോ എന്നാണു അത്ഭുതപ്പെടുന്നതു്. ഭാരതം ഒരു മതേതരരാഷ്ട്രമാണു്. ഇഷ്ടമുള്ള മതവും വിശ്വാസവും സ്വീകരിക്കുന്നതിനു് ഏതൊരു വ്യക്തിക്കും പരിപൂർണ്ണ സ്വാതന്ത്ര്യം ഭരണഘടന പ്രദാനം ചെയ്യുന്നു. ആസ്ഥിതിക്കു് തോബിയാസച്ചനോടു ചെയ്തതായി പറയുന്ന കടുംയാതനകൾ, മനുഷ്യത്വത്തിൽ നിന്നു പൈശാചികതത്തിലേക്കുവരെ ചെന്നെത്തിയിരിക്കുകയാണു്. ഏതായാലും ഈ ഭാഗത്തു പലരുടേയും കണ്ണുകൾ തുറക്കാൻ ശെമ്മാശ്ശന്മാരുടെ പ്രസ്താവന ഉപകരിച്ചു. ഈ പ്രദേശത്തു ഒരു റീത്തുപള്ളി സ്ഥാപിക്കുന്ന കാര്യം യാക്കോബായക്കാരായ കുറെ വീട്ടുകാരുടെ ആലോചനയിൽ ഇരിക്കയായിരുന്നു. ചർച്ചുവീക്കിലിയിലെ ഈ സംഭവം ഞാനവരെ വളിച്ചു് വായിച്ചു കേൾപ്പിച്ചു. വായിച്ചു കഴിഞ്ഞപ്പോൾ പലരും മുഖത്തോടു മുഖംനോക്കി. ചിലർ ഇതു നുണയായാരിക്കാം എന്നു വാദിച്ചു. നുണയാകാൻ മാർഗ്ഗമില്ല. ശെമ്മാശ്ശന്മാരെ ഞാനറിയും. നുണ പറയുന്നവരല്ലെന്നു ഞാൻ സാക്ഷിച്ചു. ഏതായാലും ശെമ്മാശ്ശന്മാരോടു പലരും കൃതജ്ഞരാണു്. റോമ്മൻ കത്തോലിക്കാ സഭാധികാരികൾ, ആ പഴയ റോമ്മൻ മനഃസ്ഥിതി, പത്രോസിനെ തല കീഴാക്കി തൂക്കിയ ആ പൂജാതിമനസ്ഥിതി ഇന്നും മാററിയിട്ടില്ലന്നറിയുന്നതു അത്ഭുതാവഹമാണു്. കത്തോലിക്കാസഭയിലേക്കു ആളുകളെ വിളിക്കുന്ന, പ്രിയപ്പെട്ട തിരുവനന്തപുരം ആർച്ചു് ബിഷപ്പു് ബെനഡിക്ട് തിരുമേനിയും ഈയിടെ ചേർന്ന വി. സി. ഗീവറുഗീസച്ചനും മററും ഇതേപ്പററി അന്വേഷിക്കേണ്ടതാണു്. ബ. വി. സി. ഗീവറുഗീസച്ചൻ ഈയിടെ വാളകത്തു പ്രസംഗിക്കാൻ ചെന്നപ്പോൾ വാളകത്തെ മാപ്പിളമാർ ബഹളമുണ്ടാക്കി അച്ചനെ മതിൽവഴിയായി കടത്തി റീത്തുപള്ളി മുറിയിലേക്കുകൊണ്ടുപോകേണ്ടതായി വന്നതു് അറിവാൻ ഇടയായതിൽ എന്തത്ഭുതപ്പെടാനാണു്. ബോധവാന്മാരും ക്രൈസ്തവ വിജ്ഞാനികളുമായ കത്തോലിക്ക പുരോഹിതന്മാക്കു മെത്രാനച്ചന്റെ അരമനയിൽ വച്ചു് അദ്ദേഹത്തിന്റെ അറിവോടും സമ്മതത്തോടും കൂടി ഇക്കാലത്തും 'ശുദ്ധമാനദണ്ഡനം' നടത്താമെങ്കിൽ വാളകത്തെ സാധാരണ ജനങ്ങൾ

**Thought for the week**

"Nothing is small or great in God's sight; whatever He wills becomes great to us, however seemingly trifling, and if once the voice of conscience tells us that He requires anything of us, we have no right to measure its importance. On the otherhand, whatever He would not have us do, however important we may think it, is as nought to us.

Jean Nicolas Grou.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ

(മത്തായി 13: 4–3)

(എം. തൊമ്മൻ ബി. എ.)

നാം പല കാര്യങ്ങൾ കേൾക്കുന്നുണ്ട്; എങ്കിലും ചില കാര്യങ്ങളിൽ മാത്രമേ ശ്രദ്ധ പതിക്കുന്നുള്ളു. നമുക്കു താല്പര്യമുള്ള കാര്യങ്ങൾ മാത്രമേ നമ്മുടെ ശ്രദ്ധയെ ആകർഷിക്കയുള്ളു. അല്ലാത്തവ ചെവികൊണ്ടു കേട്ടാൽതന്നെയും മനസ്സിൽ പതിയുന്നില്ല. തീരെ താല്പര്യമില്ലാത്ത കാര്യങ്ങൾ ചിലപ്പോൾ നാം കേട്ടില്ലെന്നുതന്നെ വരാം. നാം എന്തു കേൾക്കുന്നു, എങ്ങനെ കേൾക്കുന്നു എന്നുള്ളതു നമ്മുടെ ജീവിതതാല്പര്യങ്ങളെയും പരിശീലനത്തെയും ആശ്രയിച്ചിരിക്കും. ചില ശബ്ദങ്ങൾക്കു നാം ചെവി അടച്ചുകളഞ്ഞാൽ പിന്നീട് അവയെ കേൾക്കുന്നതിനുള്ള നമ്മുടെ പ്രാപ്തിതന്നെ നശിച്ചുപോകും. നാം കേൾക്കുന്നതും കേൾക്കാത്തതും ഒരുപോലെ എന്നവണ്ണം ആയിത്തീരും. യിരെമ്യാദീർഘദർശി ഇസ്രായേൽജനതയെക്കുറിച്ച് "അവരുടെ ചെവിക്കു പരിച്ഛേദന ഇല്ലായ്കയാൽ ശ്രദ്ധിപ്പാൻ അവക്കു കഴികയില്ല" എന്നു പറയുന്നു (യിരെമ്യാ 6: 10) യേശയ്യായും ഇപ്രകാരം പരാതിപ്പെടുന്നതായി നാം വായിക്കുന്നു. (യേശയ്യാ 6: 10) നമ്മുടെ കർത്താവു പുരുഷാരത്തോടു ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിച്ചു. കേട്ടിട്ടും ഗ്രഹിക്കാത്തുള്ള അവരുടെ അപ്രാപ്തി കണ്ടിട്ട് അദ്ദേഹം അത്ഭുതപ്പെട്ടു. യേശയ്യായുടെ വാക്കുകളെ കർത്താവുതന്നെ ഉദ്ധരിച്ചതിപ്രകാരമാണ്: "നിങ്ങൾ ചെവിയാൽ കേൾക്കും ഗ്രഹിക്കയില്ലതാനും; കണ്ണാൽ കാണും ദർശിക്കയില്ലതാനും. ഈ ജനത്തിന്റെ ഹൃദയം തടിച്ചിരിക്കുന്നു; അവർ ചെവികൊണ്ടു മന്ദമായി കേൾക്കുന്നു; കണ്ണു അടച്ചിരിക്കുന്നു; അവർ കണ്ണു കാണാതെയും ചെവി കേൾക്കാതെയും ഹൃദയംകൊണ്ടു ഗ്രഹിക്കാതെയും തിരിഞ്ഞുകൊള്ളാതെയും ഞാൻ അവരെ സൗഖ്യമാക്കാതെയും ഇരിക്കേണ്ടതിന്നുതന്നെ." (മത്തായി 13: 14) ഇങ്ങനെയുള്ള പുരുഷാരത്തോട് കർത്താവു ഉപമകളിൽ സംസാരിച്ചതു് ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടിയായാണ്. ഉപമകളിൽ നിഗൂഢമായിരിക്കുന്ന സത്യങ്ങൾ അല്പമെങ്കിലും ചിന്തിക്കുന്നവക്കു മാത്രമേ വ്യക്തമാകയുള്ളു. താല്പര്യമുള്ളവർ മാത്രമേ ചിന്തിക്കയുള്ളു. അല്ലാത്തവർ കേട്ടാലും ഗ്രഹിക്കയില്ല. സ്വമനസ്സാലെ ശ്രദ്ധിച്ചു കേൾക്കാത്തവരെ— കേൾക്കുന്നതിനെപ്പററി ചിന്തിക്കുവാൻ താല്പര്യമില്ലാത്തവരെ നിർബന്ധിച്ചു സത്യം ഗ്രഹിപ്പിക്കണമെന്നു കർത്താവിനാഗ്രഹമുണ്ടായിരുന്നില്ല. എന്നാൽ തന്റെ ശിഷ്യന്മാരോടു കർത്താവു പറഞ്ഞതിപ്രകാരമാണ്: "നിങ്ങളുടെ കണ്ണു കാണുന്നതുകൊണ്ടും നിങ്ങളുടെ ചെവി കേൾക്കുന്നതുകൊണ്ടും ഭാഗ്യമുള്ളവ." നമ്മുടെ കർത്താവിനെ കേൾക്കുവാൻ തടിച്ചുകൂടിയ പുരുഷാരവും ശിഷ്യന്മാരും തമ്മിൽ ആത്മീയമായി എന്തോ അന്തരമുണ്ടായിരുന്നതായി കർത്താവിന്റെ പ്രസ്താവനയിൽനിന്നു മനസ്സിലാക്കാം. ശിഷ്യന്മാർ മററുള്ളവരെ അപേക്ഷിച്ച് കൂടുതൽ അറിവോ വിദ്യാഭ്യാസമോ സാമൂഹ്യനിലയോ ഉണ്ടായിരുന്നവരല്ല. അവർ വെറും സാധാരണ മനുഷ്യരായിരുന്നു. എങ്കിലും അവക്കു മററുള്ളവരെ അപേക്ഷിച്ചു കൂടുതൽ ആത്മീയപ്രബുദ്ധത ഉണ്ടായിരുന്നു; ദൈവികകാര്യങ്ങളിൽ ആസക്തിയുണ്ടായിരുന്നു. അതുകൊണ്ടുതന്നെ അവക്ക് കേൾക്കുന്നതു ഗ്രഹിക്കുവാനുള്ള കഴിവുണ്ടായിരുന്നു. അവർ കേൾപ്പാൻ ചെവിയുള്ളവർ ആയിരുന്നു.

പഴയനിയമകാലത്ത് അടിമകളുടെ ചെവി തുളയ്ക്കുക പതിവായിരുന്നു. യജമാനന്റെ കല്പന കേൾക്കുന്നതു ചെവികൊണ്ടായതിനാൽ് അടിമ ആജീവനാന്തം യജമാനനെ അനുസരിക്കും എന്നുള്ളതിന്റെ ലക്ഷ്യമായിട്ടായിരുന്നു ചെവി തുളച്ചിരുന്നതു്. (പുറപ്പാട് 21: 2–6 നോക്കുക.) ഒരു അടിമയെ സംബന്ധിച്ചിടത്തോളം കേൾവിയും അനുസരണയും ഒന്നുതന്നെയാണ്. അവൻ കേൾക്കുന്ന കല്പനയെല്ലാം അനുസരിച്ചേ തീരൂ. ദൈവവും നാമും തമ്മിലുള്ള ബന്ധത്തിലും അങ്ങിനെതന്നെ ആയിരിക്കേണ്ടതാണ്. നാം ദൈവത്തെ അനുസരിക്കുന്നതു് അടിമത്വമനോഭാവത്തിലല്ല; പുത്രത്വപദവിയിൽനിന്നാണ്. എങ്കിലും ദൈവത്തിന്റെ കല്പനകൾ എല്ലാംതന്നെ അനുസരിക്കുന്നതു നമ്മുടെ കർത്തവ്യമാണ്; നമ്മുടെ പരമമായ അഭ്യുന്നതിക്കും നന്മയ്ക്കുമുള്ള മാർഗ്ഗവും അതുതന്നെയാണ്. അതുകൊണ്ട് ദൈവത്തിന്റെ കല്പനകളെല്ലാം കേൾക്കത്തക്കവണ്ണം ശ്രദ്ധിക്കുവാൻ നമ്മുടെ ചെവികളെയും കേൾക്കുന്നതെല്ലാം അനുസരിക്കത്തക്കവണ്ണം നമ്മുടെ നിയാമകശക്തിയേയും നാം പരിശീലിപ്പിച്ചു നിയന്ത്രിക്കേണ്ടതാവശ്യമാണ്.

യേശയ്യാ ഇസ്രായേൽജനതയെക്കുറിച്ചു ചെയ്ത വിമർശനം ഇന്നു കേരളക്കരയിലെ ആളുകളെ സംബന്ധിച്ച് അക്ഷരംപ്രതി വാസ്തവമല്ലയോ എന്നു നാം ചിന്തിക്കണം. സുവിശേഷഘോഷണത്തിന്റെ കുറവല്ല ഇന്നത്തെ ഗൗരവപ്രശ്നം. കരകൾതോറും കൺവെൻഷൻ; മുക്കിനു മുക്കിനു പള്ളികൾ; അക്ഷരാഭ്യാസമുള്ളവരുടെ ഭവനങ്ങളിലെല്ലാം വേദപുസ്തകത്തിന്റെ പ്രതികൾ;

---

ചെയ്യതിൽ എന്താണ് അതിശയിക്കുവാൻ. ഏതായാലും കത്തോലിക്കാസഭയെ, നിന്റെ വഴിപിഴച്ച ഈ പോക്കു നിനക്കുതന്നെ ശവക്കുഴിതോണ്ടുകയാണെന്നു പറവാൻ തോന്നിപ്പോകുന്നു.

തോബിയാസച്ചൻ ഒരു പ്രസ്താവന ഇറക്കുന്നതും, ഇക്കാര്യങ്ങൾ ബ. ഗവർമ്മേണ്ടിനെ അറിയിക്കുന്നതും നന്നായിരിക്കും

പി. പി. വർക്കി. മററത്തൂർ
കൊടകര.

അസംഖ്യം പട്ടക്കാർ, സുവിശേഷകന്മാർ, സ്വമേധയാവേലക്കാർ ഇവരെല്ലാം തങ്ങളുടെ കടമ ശരിയായി നിർവ്വഹിക്കുന്നുണ്ടോ എന്നുള്ളതു മറൊരു പ്രശ്നമാണ്. ഏതായാലും ദൈവവചനം കേൾക്കുവാനുള്ള സാഹചര്യങ്ങൾ ഇല്ലാത്തവരായി ആരെങ്കിലുമുണ്ടോ എന്നു സംശയമാണ്. എന്നാൽ ശ്രദ്ധിക്കുന്നവർ എത്രപേരുണ്ട്? അനുസരിക്കുന്നവർ അതിലും ചുരുക്കമല്ലേ? നമ്മിൽ പലരും കണ്ടും കേട്ടും തഴമ്പിച്ചുപോയി. കാണേണ്ടവിധത്തിൽ കാണുകയും കേൾക്കേണ്ടവിധത്തിൽ കേൾക്കുകയും ചെയ്യാത്തതിനാൽ ജനത്തിൻെറ ഹൃദയം കഠിനമായിപ്പോയി. നമ്മുടെ നാട്ടിൽ ഏററവും സുവിശേഷ പ്രബുദ്ധതയുണ്ടെന്നഭിമാനിക്കുന്നവരായിരിക്കാം ഇന്നു് ഏററവും കൂടുതലായി മാനസാന്തരം ആവശ്യമുള്ളവർ. എന്നാൽ ആവശ്യബോധമില്ലാത്ത പരിശമനോഭാവം പാലിക്കുന്ന അവരെ മാനസാന്തരപ്പെടുത്തുവാനാണ് ഏററവും പ്രയാസം.

ദൈവത്തിൻെറ ശബ്ദം ശ്രദ്ധിച്ചുകേൾക്കുവാൻ വ്യക്തികളായും സമൂഹങ്ങളായും നമുക്കു പരിശീലനം ആവശ്യമാണ്. ഈ കാര്യത്തിൽ ശിശുസഹജമായ തുറന്ന മനസ്സും കേട്ടുപഠിക്കുവാനുള്ള വിനയവും ഒഴിച്ചുകൂടാത്തതാണ്. നമ്മുടെ രഹസ്യപ്രാർത്ഥനാവേളകളിൽ ദൈവത്തിൻെറ ശബ്ദം കേൾക്കുവാൻ മൗനമായി കാത്തിരുന്നു ശ്രദ്ധിക്കുന്നതിനായി നാം എത്രമാത്രം സമയം ചെലവഴിക്കുന്നുണ്ട്? നമ്മുടെ കൂട്ടായ്മ യോഗങ്ങളിൽ (fellowship meetings) പൊതുപ്രശ്നങ്ങളെ സംബന്ധിച്ചും അല്ലാതെയും ദൈവഹിതം അറിയുവാൻ നാം ദൈവസന്നിധിയിൽ കാത്തിരിക്കാറുണ്ടോ?

ക്രിസ്തീയ കൂട്ടായ്മയിൽ നാം ചെയ്യേണ്ട പ്രഥമമായ ഒരു സേവനം മററുള്ളവർക്കു പറയുവാനുള്ളതു ശ്രദ്ധിച്ചു കേൾക്കുക എന്നുള്ളതാണ്. ദൈവത്തോടുള്ള നമ്മുടെ സ്നേഹം ആരംഭിക്കുന്നതു ദൈവവചനം ശ്രദ്ധിക്കുന്നതിലായിരിക്കുന്നതുപോലെ മററുള്ളവരോടുള്ള നമ്മുടെ സ്നേഹം അവരെ ശ്രദ്ധിച്ചു കേൾക്കുന്നതിലാണ് ആരംഭിക്കുന്നതു്. ദൈവം നമ്മോടു സംസാരിക്കമാത്രമല്ല ചെയ്യുന്നതു്; നാം പറയുന്നതു കേൾക്കുവാൻ ജാഗരൂകനായിരിക്കയും ചെയ്യുന്നു. അതുകൊണ്ടു് നമ്മുടെ സഹോദരന്മാർക്കു പറയുവാനുള്ളതു ശ്രദ്ധിച്ചുകേൾക്കുന്നതു തന്നെ നാം ദൈവത്തിനും അവർക്കും ചെയ്യാവുന്ന ഒരു വലിയ സേവനമാണ്. ക്രിസ്തീയ വേലക്കാർ മറക്കാറുള്ള ഒരു സത്യമാണ് ഇതു്. അവർ എവിടെ ചെന്നാലുംഎന്തെങ്കിലും പറയുവാൻ ബദ്ധപ്പെടുകയാണ് ചെയ്യുന്നതു്. കേൾക്കുവാനുള്ള സന്നദ്ധതയോ സാവകാശമോ അവക്കില്ല. ശ്രദ്ധിക്കുന്നതു സംസാരിക്കുന്നതിനേക്കാൾ വലിയ സേവനമാണ്

താല്പര്യത്തോടെ ശ്രദ്ധിക്കുന്നവരെയാണ് എല്ലാവർക്കും ആവശ്യം. എന്നാൽ അങ്ങിനെയുള്ളവരെ കണ്ടുകിട്ടുവാൻ പ്രയാസമാണ്. കാരണം, ശ്രദ്ധിക്കേണ്ടിയവർ പലരും സദാ സംസാരത്തിൽ ഏർപ്പെട്ടിരിക്കയാണ്. സഹോദരൻെറ ശബ്ദത്തിനു ചെവി കൊടുക്കാത്തവർ കാലക്രമത്തിൽ ദൈവത്തിൻെറ ശബ്ദത്തിനും ചെവികൊടുക്കാതെ ആയിത്തീരും. അവർ ദൈവസന്നിധിയിലും സംസാരിച്ചു തന്നെ മുഴുവൻ സമയവും ചെലവഴിക്കും. ദീർഘമായി പ്രസംഗിക്കുകയും നീണ്ട പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്നകൊണ്ടു ചിലരെ അല്പസമയത്തേക്കെങ്കിലും മിണ്ടാതെ ഇരുത്തുക സാദ്ധ്യമല്ല. അവർക്ക് ആരെയും ശ്രദ്ധിക്കേണ്ട ആവശ്യമില്ല. ആരിൽ നിന്നും ഒന്നും പഠിക്കാനില്ല. അവർ ദൈവത്തേയും മുഴുവൻ അളന്നു തിട്ടപ്പെടുത്തിക്കഴിഞ്ഞു. നാമും ഈ അപകടത്തിൽ ചാടാതെ സൂക്ഷിക്കണം.

മററുള്ളവരെ സഹായിക്കുവാൻ ഏററവും ആവശ്യമായിട്ടുള്ളതു് അവർക്കു പറയുവാനുള്ളതു മുഴുവൻ ശ്രദ്ധിച്ചുകേൾക്കുവാനുള്ള ക്ഷമയും സ്നേഹവുമാണ്. അതിനു ചെലവാക്കുന്ന സമയം വ്യർത്ഥമാണെന്നു വിചാരിക്കുന്നവർ കാലക്രമത്തിൽ ദൈവത്തിനോ മററുള്ളവക്കോ ഒട്ടും സമയം കൊടുക്കാതെ സ്വന്തം ശബ്ദം കേൾക്കുവാനും സ്വന്തതാല്പര്യങ്ങൾ പുലത്തുവാനും മാത്രം ഇഷ്ടപ്പെടുന്നവരായിത്തീരും. മററുള്ളവരെ ശ്രദ്ധിക്കുവാനുള്ള നമ്മുടെ കഴിവ് നമുക്കവരോടുള്ള സ്നേഹത്തിൻെറ അളവാണ്. ദൈവം നമ്മിൽ നിന്നു പ്രതീക്ഷിക്കുന്ന വലിയ ഒരു സേവനമാണിതു്. നമുക്കു ദൈവത്തിൻെറ വചനം ഉച്ചരിക്കുവാൻ കഴിയണമെങ്കിൽദൈവത്തിൻെറ ചെവികൾ ശ്രദ്ധിക്കുവാനുംകഴിയണം.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ 1 യോഹന്നാൻ 3: 10—18.**

കായേൻ സഹോദരനെ കൊന്നു. പ്രാകൃതമനുഷ്യനു സ്വസഹോദരനോടുള്ള മനോഭാവമാണ് നാമിവിടെ കാണുന്നതു്. ദൈവത്തിന്റെ മക്കളും പിശാചിന്റെ മക്കളും തമ്മിലുള്ള വ്യത്യാസത്തെ ഈ സംഭവം വെളിപ്പെടുത്തുന്നു. ദൈവമക്കളുടെ നന്മ ലോകത്തിന്റെ വിദ്വേഷത്തിനു് ഇരയായി ഭവിക്കുന്നു. ദൈവമക്കളെ ലോകം വെറുക്കുന്നെങ്കിൽ ഒട്ടും അത്ഭുതത്തിനു് അവകാശമില്ല. നാം ദൈവമക്കളാണോ എന്നറിയുവാനുള്ള മാർഗ്ഗം നാം സഹോദരനെ സ്നേഹിക്കുകയും അവനോടു നീതി പ്രവർത്തിക്കുകയും ചെയ്യുന്നുണ്ടോ എന്നു പരിശോധിക്കുകയാണ്. ഏതെങ്കിലും വിധത്തിൽ നമ്മുടെ ക്ഷമയെ പരീക്ഷിക്കുന്നവരോടു് മുമ്പിലത്തേതിലും സ്നേഹത്തിൽ വർത്തിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? ആരോടെങ്കിലും നമുക്കു വൈരാഗ്യം തോന്നിയിട്ടുണ്ടെങ്കിൽ അതു വച്ചുപുലർത്താതെ മുഴുവനായി ഉപേക്ഷിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? തിന്മയ്ക്കു പകരം നന്മചെയ്യുവാൻ നാം പ്രാപ്തരാണോ? കായേൻ സ്വാർത്ഥതാല്പര്യത്തെ മുൻനിർത്തി സഹോദരനെ കൊന്നു. ക്രിസ്തു സഹോദരനെ പ്രതി സ്വയം ബലിയർപ്പിച്ചു. സ്നേഹമില്ലാത്തവൻ കൊലപാതകിക്കു തുല്യനാണ്. നമ്മുടെ സ്നേഹം വചനത്തിലും വികാരങ്ങളിലും മാത്രം പ്രകടിപ്പിച്ചതുകൊണ്ടു ഫലമില്ല. നമ്മുടെ വസ്തുവകകളും സമയവും സന്തോഷങ്ങളും മററുള്ളവർക്കായി വിട്ടുകൊടുക്കുവാൻ നാം തയ്യാറുണ്ടോ? നിർവ്യാജമായ സ്നേഹത്തിന്റെ ഉരകല്ലു ഇതാണ്.

**ചൊവ്വാ 1 യോഹന്നാൻ 3: 19—24**

ക്രിസ്തീയമായ ഉറപ്പു് വികാരങ്ങളെ ആശ്രയിച്ചുള്ളതല്ല. വികാരങ്ങൾ നമ്മുടെ ശരീരസ്ഥിതിയും സാഹചര്യങ്ങളും അനുസരിച്ചു മാറിക്കൊണ്ടിരിക്കും. പിന്നെ നമ്മുടെ ഉറപ്പു് എന്തിനെ ആശ്രയിച്ചിരിക്കും. സ്നേഹം, ആത്മാർത്ഥത, അനുസരണം എന്നിവയായിരിക്കണം നമ്മുടെ അടിസ്ഥാനം. സ്നേഹം വളരെ പ്രായോഗികമായ ഒരു കാര്യമാണെന്നു 18-ാം വാക്യത്തിൽ പറഞ്ഞിട്ടുണ്ടു്. നമ്മുടെ ആത്മാർത്ഥത പ്രത്യക്ഷപ്പെടേണ്ടതു് യാതൊന്നും മറച്ചുവെക്കാതെ സ്വാതന്ത്ര്യത്തോടു കൂടി ദൈവത്തെ സമീപിക്കുന്നതിലാണ്. പല കാര്യങ്ങളിലും നമ്മുടെ ഹൃദയം നമ്മെ കുററപ്പെടുത്തിയെന്നു വരാം. എന്നാൽ നമ്മെത്തന്നെ വിധിക്കാൻ ശ്രമിക്കാതെ സകലവും അറിയുന്ന ദൈവത്തിന്റെ വിധിക്കു നമ്മെത്തന്നെ ഏല്പിച്ചുകൊടുക്കുകയാണ് വേണ്ടതു്. അനുതാപത്തോടെ നാം ദൈവത്തെ സമീപിക്കണം. ദൈവത്തിന്റെ സ്നേഹം എത്ര അപൂർണ്ണമായിട്ടാണെങ്കിലും നമ്മിൽ വ്യാപരിക്കുന്നുണ്ടെങ്കിൽ ദൈവത്തിന്റെ നല്ല പ്രവൃത്തി നമ്മിൽ ആരംഭിച്ചുകഴിഞ്ഞു എന്നു നമുക്കു സമാധാനപ്പെടാം. നാം നല്ലവരാണെന്നുള്ളതല്ല, നാം ദൈവമക്കളും ദൈവത്തിന്റെ സ്നേഹഭാജനങ്ങളും ആണെന്നുള്ളതാണു നമുക്കുള്ള ഉറപ്പിന്റെ നിദാനം. നാം ദൈവത്തെ അനുസരിച്ചു ജീവിക്കുന്നെങ്കിൽ നമ്മുടെ പ്രാർത്ഥനകൾ ദൈവത്തിനു സ്വീകാര്യമായിരിക്കും. അങ്ങിനെ ദൈവഹിതവും നമ്മുടെ ഹിതവും ഒന്നായിത്തീരുന്നു. നമ്മിൽ വ്യാപരിക്കുന്ന പരിശുദ്ധാത്മാവു് മുഖാന്തിരം നാം ദൈവത്തിലും ദൈവം നമ്മിലും അധിവസിക്കുന്നു എന്നു നാം അറിയുകയും ചെയ്യുന്നു.

**ബുധൻ 1 യോഹന്നാൻ 4: 1-6.**

3-ാം അദ്ധ്യായം 23-ാം വാക്യം നോക്കുക. വിശ്വാസവും സ്നേഹവുമാണ് ദൈവത്തിന്റെ കല്പനകൾ. ഇന്നു വായിച്ച ഭാഗത്തു വിശ്വാസത്തെക്കുറിച്ചാണ് പ്രതിപാദിച്ചിരിക്കുന്നതു്; 7 മുതൽ 21 വരെയുള്ള വാക്യങ്ങളിൽ സ്നേഹത്തെക്കുറിച്ചും. ഇവ രണ്ടും ആത്മാവിന്റെ ദാനങ്ങളാണ്. ദൈവാത്മാവു നമ്മിലുണ്ടെന്നുള്ളതിന്റെ തെളിവു്, ദൈവപുത്രനായ ക്രിസ്തുവിലുള്ള നമ്മുടെ വിശ്വാസവും സഹോദരസ്നേഹവുമാണ്. നമ്മിലോ മററുള്ളവരിൽ കൂടെയോ സംസാരിക്കുന്ന ആത്മാവു ദൈവാത്മാവാണെന്നു നാം എങ്ങനെ അറിയും? ദൈവത്തിന്റെ നാമത്തിൽ സംസാരിക്കുന്നു എന്നവകാശപ്പെടുന്ന പലരും കള്ളപ്രവാചകന്മാരല്ലേ? അങ്ങിനെയുള്ളവർ എല്ലാക്കാലത്തും ക്രിസ്തുസഭയിൽ ഉണ്ടായിട്ടുണ്ടു്. ആത്മാക്കളെ പരിശോധിച്ചറിയുക എന്നുള്ളതു് വിശ്വാസസംബന്ധമായി വളരെ പ്രായോഗികപ്രാധാന്യമുള്ള ഒരു കാര്യമാണ്. നമ്മിൽ തന്നെ പലപ്പോഴും എതിർക്രിസ്തുവിന്റെ ആത്മാവു് സംസാരിച്ചെന്നു വരാം. മനസ്സിൽ കേൾക്കുന്നതെല്ലാം ദൈവശബ്ദമായിരിക്കണമെന്നില്ല. നമ്മോടു സംസാരിക്കുന്ന ആത്മാവു ക്രിസ്തുവിനു പൂർണ്ണമായി കീഴ്പ്പെടുന്നുണ്ടോ? ക്രിസ്തു വെളിപ്പെടുത്തിയിട്ടുള്ള പ്രമാണങ്ങൾക്കും തിരുവചനത്തിനും യോജിച്ചതാണോ? ക്രിസ്തുവിനെ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായി സ്വീകരിച്ചു് ഏററു പറയുന്നുണ്ടോ? സത്യത്തിന്റെ ആത്മാവു് യേശുവിനെ സ്വീകരിക്കുന്നു; വ്യാജത്തിന്റെ ആത്മാവു് അവനെ നിഷേധിക്കുന്നു.

**വ്യാഴം 1 യോഹന്നാൻ 4: 7—10**

ദൈവത്തെ അറിഞ്ഞിട്ടുള്ളവരും ദൈവത്തിൽ വസിക്കുന്നവരുമായ ദൈവമക്കൾ എല്ലാവരും അനുസരിക്കേണ്ടതായ ഏക കല്പന അന്യോന്യം സ്നേഹിക്കുക എന്നുള്ളതാണെന്നു മുമ്പു പല പ്രാവശ്യം വ്യക്തമാക്കിയിട്ടുണ്ടു്. ആ കല്പനയുടെ അടിസ്ഥാനം ദൈവം തന്നെ സ്നേഹമാണ് എന്നുള്ളതാണ്. ഒരു മനുഷ്യന്റെ സ്വഭാവത്തെ നാം അറിയുന്നതു് അയാളുടെ പ്രവൃത്തിവഴിയായിട്ടാണ്. ക്രിസ്തുവിന്റെ ജീവിതവും പ്രവൃത്തികളും ദൈവത്തിന്റെ സ്വഭാവത്തെ വെളിപ്പെടുത്തുന്നു. ദൈവം സ്നേഹിക്കുന്നു എന്നു പറഞ്ഞാൽ ദൈവസ്വഭാവത്തിന്റെ ഒരു വ്യാപാരം മാത്രമാണ് അതു സൂചിപ്പിക്കുന്നതു്. എന്നാൽ "ദൈവം സ്നേഹം തന്നെ" എന്നു പറഞ്ഞാൽ ദൈവത്തിന്റെ സകല വ്യാപാരങ്ങളും സ്നേഹപരമാണെന്നർത്ഥം. അവന്റെ പ്രകൃതി സ്നേഹമാണ്. അവൻ സൃഷ്ടിക്കുന്നതും ഭരിക്കുന്നതും വിധിക്കുന്നതും ശിക്ഷിക്കുന്നതും എല്ലാം സ്നേഹം നിമിത്തമാണ്. സൃഷ്ടിക്കു മുമ്പേതന്നെ, അനാദ്യന്തനായ ദൈവം പിതാവു പുത്രൻ പരിശുദ്ധാത്മാവു എന്ന ത്രിത്വബന്ധത്തിൽ സ്നേഹമൂർത്തിയായി സ്ഥിതിചെയ്യുന്നു. അവൻ ചെയ്യുന്നതെല്ലാം സ്നേഹത്തിന്റെ പ്രകടനമാണ്. നാം പാപികളായിരുന്നിട്ടും ദൈവം നമ്മെ സ്നേഹിച്ചു. നമ്മുടെ പാപം മൂലം ഇപ്പോഴും നാം അവനെ ക്രൂശിച്ചുകൊണ്ടിരിക്കുന്നെങ്കിലും അവൻ നമ്മെ സ്നേഹി

ക്കുന്നു. ആ സ്നേഹത്തിനു നമ്മെത്തന്നെ കീഴ്പ്പെടുത്തികൊടുക്കുകയാണ് നമുക്കു ജീവിക്കുന്നതിനുള്ള മാർഗ്ഗം.

വെള്ളി 1 യോഹന്നാൻ 4: 11–18.

ദൈവത്തോടുള്ള നമ്മുടെ കടപ്പാട് അല്പമായിട്ടെങ്കിലും നാം മനസ്സിലാക്കിയാൽ ആ സ്നേഹത്തിനു പ്രത്യുത്തരമായി നാമും സ്നേഹിക്കാതിരിക്കയില്ല. കാണാപ്പെടാത്ത ദൈവത്തോടുള്ള നമ്മുടെ സ്നേഹം വെളിപ്പെടേണ്ടതു് കാണപ്പെടുന്ന സഹോദരനോടുള്ള സ്നേഹത്തിലാണ്. ഏതെങ്കിലും ആവശ്യത്തിലിരിക്കുന്ന ഓരോ സഹോദരനിലും സഹോദരിയിലും നമ്മുടെ സ്നേഹത്തെ പ്രതീക്ഷിച്ചുകൊണ്ടു ദൈവം നിലകൊള്ളുന്നു. 14 മുതൽ 16 വരെയുള്ള വാക്യങ്ങളിൽ വിശ്വാസം സ്നേഹം എന്ന രണ്ടു വിഷയങ്ങളെയും ലേഖകൻ യോജിപ്പിച്ചു ചിന്തിക്കുന്നു. രണ്ടും തമ്മിലുള്ള ബന്ധം നാം ഗ്രഹിക്കേണ്ടതാണ്. ദൈവത്തിൽ വസിക്കുവാൻ ഇവ രണ്ടും ആവശ്യമാണ്. വിശ്വാസം രണ്ടു കാര്യങ്ങളെ ആശ്രയിച്ചിരിക്കുന്നു. ഒന്നു, ക്രിസ്തുവിന്റെ മനുഷ്യാവതാരം സംബന്ധിച്ചു നാം കണ്ടും കേട്ടും അറിഞ്ഞിട്ടുമുള്ള ബാഹ്യമായ തെളിവുകൾ; രണ്ടു്, നമ്മുടെ ഏററവും അഗാധമായ ആത്മീയ ആവശ്യത്തിനു തൃപ്തി വരുത്തുന്ന ദൈവസ്നേഹത്തിന്റെ ആന്തരീയ അനുഭവം. യേശുവിനെ ദൈവപുത്രനായി സ്വീകരിക്കുമ്പോൾ ജീവിതത്തിന്റെ പ്രമാണം സ്നേഹമാണെന്നു് അംഗീകരിക്കുകയാണ് നാം ചെയ്യുന്നതു്. അതുകൊണ്ടു് സ്നേഹത്തിന്റെ പ്രമാണം നമ്മിൽ പ്രായോഗികമായില്ലെങ്കിൽ യേശുവിനെ ദൈവത്തിന്റെ ദാനമായി നാം സ്വീകരിച്ചിട്ടില്ലെന്നാണ് അതിന്റെ അർത്ഥം; അതായതു് നമുക്കു ശരിയായ വിശ്വാസമില്ലെന്നു്. ദൈവം സ്നേഹമാണ് എന്നു യോഹന്നാൻ വീണ്ടും ഉറപ്പിച്ചുപറയുന്നു. ന്യായവിധിദിവസത്തിൽപോലും നമുക്കു ധൈര്യം നൽകുന്ന ഇളകാത്ത സ്നേഹബന്ധമാണ് നാമും ദൈവവുമായിട്ടുള്ളതു്. ന്യായവിധിയെക്കുറിച്ചുള്ള ചിന്ത ഭയത്തെ ഉളവാക്കുന്നു. എന്നാൽ രണ്ടുപേർ അന്യോന്യം ആഴമായി സ്നേഹിക്കുന്നെങ്കിൽ അവിടെ ഭയത്തിനു സ്ഥാനമില്ല. സ്നേഹത്തിൽ ഭയമില്ല.

ശനി 1 യോഹന്നാൻ 4: 19—21

പരിപൂർണ്ണസ്നേഹത്തിൽ ഭയത്തിനു, സ്ഥാനമില്ല എന്നുള്ളതു ശരിതന്നെ. എന്നാൽ നമ്മുടെ സ്നേഹം പരിപൂർണ്ണമല്ലാത്തതുകൊണ്ടു് പിന്നെയും ന്യായവിധിയെക്കുറിച്ചുള്ള ഭയത്തിനു നാം വിധേയരാകുകയില്ലേ? ദൈവത്തിനു നമ്മോടുള്ള പരിപൂർണ്ണ സ്നേഹമാണ് നമ്മുടെ ആശ്രയം. ആ സ്നേഹം നമ്മിൽ വ്യാപരിക്കുന്നതിന്റെ ഫലമായിട്ടാണ് നമുക്കു മററുള്ളവരെ അല്പമായിട്ടെങ്കിലും സ്നേഹിക്കുവാൻ കഴിയുന്നതു്. "കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവനു കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല". കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കുന്നതു കൂടുതൽ എളുപ്പമായതുകൊണ്ടു് ആദ്യം സഹോദരനെ സ്നേഹിക്കുകയും പിന്നെ ദൈവത്തെ സ്നേഹിക്കുകയും ചെയ്യണമെന്നല്ല ഇതിന്റെ അർത്ഥം. നമുക്കു സഹോദര സ്നേഹമില്ലെങ്കിൽ ദൈവത്തോടും സ്നേഹമില്ലെന്നുള്ളതിന്റെ തെളിവാണ് അതെന്നു മനസ്സിലാക്കിയാൽ മതി. സ്നേഹിക്കണം എന്നുള്ളതു് ഒരു കല്പനയാണ് (വാക്യം 21) നമുക്കു ചിലരോടു് മാത്രം സ്വാഭാവികമായി ഇഷ്ടം തോന്നുന്നു. അങ്ങിനെയുള്ള ഇഷ്ടമല്ല സ്നേഹം. എല്ലാവരെയും ഇഷ്ടപ്പെടുവാൻ സാദ്ധ്യമല്ല; എന്നാൽ എല്ലാവരെയും സ്നേഹിക്കുവാൻ സാദ്ധ്യമാകേണ്ടതാണ്. നമുക്ക് ഇഷ്ടമില്ലാത്തവരെയും സ്നേഹിക്കാം. അങ്ങിനെയുള്ളവരെ സ്നേഹിക്കുവാനുള്ള കല്പന പ്രായോഗികമാക്കാനുള്ള മാർഗ്ഗം കർത്താവു നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. "ഞാനോ നിങ്ങളോടു പറയുന്നതു് നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ; നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടിപ്രാർത്ഥിപ്പിൻ." (മത്തായി 5: 44) പ്രാർത്ഥന സ്നേഹത്തെ സഹായിക്കുകയും വളർത്തുകയും ചെയ്യുന്നു; സ്നേഹം പ്രാർത്ഥനയേയും.

—

# സുറിയാനി പഠിക്കാത്തവർക്കു പട്ടം കൊടുക്കുന്നതല്ലെന്നു ബാവാ തിരുമേനി

## മലങ്കരസഭാംഗങ്ങൾ വിശ്വസ്തരല്ലെന്നും ആണെന്നും അഭിപ്രായങ്ങൾ

### വൈദീകസിമ്മനാരി ദിനത്തിലെ പ്രസംഗം

(സ്വന്തം പ്രതിനിധി) കോട്ടയം മാർച്ച് 3

പട്ടക്കാർ നമ്മുടെ നമസ്കാരക്രമങ്ങളും സുറിയാനിയും ശരിക്കു പഠിക്കുന്നതാണ് ഏററവും വലിയ പഠിത്തമെന്നും സുറിയാനി പഠിക്കാത്തവർക്കു മേലാൽ പട്ടം കൊടുക്കുന്നതല്ലെന്നും കാതോലിക്കാബാവാ തിരുമേനി പ്രസ്താവിച്ചിരിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയ്ക്കു് അഭിമാനിക്കാൻ വക നൽകുന്നതും കാര്യക്ഷമതയോടും ശിക്ഷണത്തോടുംകൂടി നടത്തപ്പെടുന്നതുമായ കോട്ടയം വൈദികസിമ്മനാരിയുടെ തന്നാണ്ടത്തെ വാർഷികത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ടു് കാതോലിക്കാബാവാ തിരുമേനി പ്രസംഗിക്കുകയായിരുന്നു.

34 വിദ്യാർത്ഥികളാണ് ഇപ്പോൾ വൈദികസിമ്മനാരിയിൽ പഠിക്കുന്നതെന്നും റിപ്പോർട്ടു വർഷത്തിൽ പതിനോരായിരം രൂപയോളം വരവും പതിനായിരം രൂപയോളം ചെലവും ഉണ്ടെന്നും സഭാംഗങ്ങൾ വൈദികസിമ്മനാരിയെ ഹൃദയപൂർവ്വം സഹായിച്ചുകൊണ്ടാണിരിക്കുന്നതെന്നും പ്രിൻസിപ്പൽ മാർ അത്താനാസ്യോസ് തിരുമേനി സമർപ്പിച്ച റിപ്പോർട്ടിൽ പറഞ്ഞിരുന്നു. തുടർന്നു് മാർ ഈവാനിയോസ് തിരുമേനിയും റവ: ഡോ. സി. ററി. ഈപ്പനും പ്രസംഗിച്ചു. വൈദികർ സഭയുടെ ജീവനാണെന്നും സിമ്മനാരിയിൽനിന്നും ലഭിച്ച പഠനം ജ്ഞാനത്തിന്റെ ആമുഖമായി മാത്രം പരിഗണിക്കണമെന്നും ത്യാഗപൂർവ്വം പ്രവർത്തിക്കണമെന്നും മാർ ഈവാനിയോസ് തിരുമേനി ഉൽബോധിപ്പിച്ചു.

ഒരു സഭയോ സംഘടനയോ [illegible]ലാനുസൃതം സജീവമാകാത്തപക്ഷം അധഃപതിക്കുമെന്നുള്ള ഡോ. ടോയിൻബിയുടെ അഭിപ്രായത്തെ മുൻനിറുത്തിക്കൊണ്ടാണു ഈപ്പനച്ചൻ

# TREASURE

What do we consider is the thing most worth having? It is a question to which a wide variety of answers would be given, but however different, there would be general agreement among those who gave them that, if we are to obtain something which we do not now possess, we must make some effort to get it. Those whose aim is to accumulate material wealth, either for its own sake, or for the pleasures they hope will become theirs as the result of it, give all their attention and energy to their quest. The 'children of this world,' as Christ called them, are wise in their generation (Luke 16· 8): He did not approve their aims, but the persistence and tenacity which they exhibit, He taught, should be exercised in a better cause.

There are other things which people strive after, such as intellectual or cultural accomplishments in art or literature or music, and these are certainly of a higher order than material aims, but they require no less effort to acquire. But are the things to be striven after simply a matter of individual taste, and the 'good' simply a relative matter such as some affirm, or is there some absolute good which is supremely worth having—real treasure?

**Concealed**

We are convinced that there is though the thing which is most necessary is not always the most obvious. It must be recognised also that many are prevented by the hard circumstances of life from pursuing the aim upon which they have set their hearts, and there are others who have the opportunity, but find the fulfilment of their desires empty of the satisfaction and pleasure for which they hoped. Both realise that their is something lacking in life which they cannot define, but they know that nothing provided by their worldly experience has satisfied that want·

Then on a sudden comes the moment of discovery; it may come through the word of a friend or the kindness of a stranger; through some personal loss or sudden bereavement, or some circumstance in the course of their daily life and work. They realise that they have found something of infinite worth, and the secret that life has its meaning in relation to another life beyond and above, yet surrounding and vitally connected with, this present one. It is eternal life, the life of God Himself, made known in the face of Jesus Christ·

This is setforth in another of Christ's short and vivid parables, in which He says, 'The kingdom of heaven is like unto treasure hidden in a field; which a man found and hid; and in his joy he goeth and selleth all that he hath, and buyeth that field' (Mathew 13· 44). We have seen, in considering other parables, that in the kingdom of heaven, which has come into the world with Jesus Christ, the love and mercy of God reach out to all men, but His love and mercy cannot bear fruit in individual lives until they are recognised and responded to.

**Recognised**

This is a fact of very great importance, and is frequently before us in one form or another in connection with questions which are put to us by correspondents. God is unchanging love and goodness, and He wills that all men should be saved; He has sent His only begotten Son to take away the curse of sin, and opened the way to eternal life. All this He has done for man but man is a personal being with a will by which he can choose, and he only loves what he chooses freely, so he has consciously to accept what God offers, by an act of will, which is part of what we call faith, if he is to grow in the love of God·

Truly, prior to this response there must be the recognition that it is God that we long for and the way that this recognition comes to people is not uniform. In the parable we are now considering the suddenness of it is emphasised; it comes when people are not expecting it but there are others who come to it after a prolonged search. That is a truth which Christ expounds in another parable, but why it is different in the cases of different people is beyond our knowing and is the work of the Spirit of God, who like the wind, bloweth were He listeth—or as He wills·

**Striven for**

S· Peter was with Christ for more than two years before he recognised who He really was, and the moment of recognition was followed by the act of faith. Judas was with Christ for the same time, but turned away from him. Why, and with what combination of motives, some turn in acceptance when confronted with the Divine love, and others turn away from it, can be known only to God who knows the the heart of men but of one, thing we can be certain, that if God's loving will is to be done in us, our wills must be given *freely* to Him.

This, however, is not the end, but the beginning of a life led with a new determined purpose, and

---

പ്രസംഗിച്ചതു്. നവീകരണസഭയിൽ നിന്നും നമുക്കു പലതും കണ്ടു പഠിക്കാനുണ്ടെന്നും ആത്മീയകാര്യങ്ങൾ ചക്രത്തിനു നൽകുന്നതു് അനഭിലഷണീയമാണെന്നും മലങ്കര സഭാംഗങ്ങളേപ്പോലെ സഭയോടു അവിശ്വസ്തരായിട്ടുള്ളവർ ലോകത്തിൽ മററാരുമില്ലെന്നാണു തന്റെ അഭിപ്രായമെന്നും റവ. ഡോ: ഈപ്പൻ പ്രസ്താവിച്ചു. അനന്തരം റവ. ഫാദർ എം. വി. ജോർജ്ജ്, ഈ വർ[illegible] സിമ്മനാരിയിൽനിന്നും കോഴ്[illegible] പൂർത്തിയാക്കിപ്പോകുന്ന വിദ്യാ[illegible]ികൾക്കു മംഗളങ്ങൾ നേർന്നുകൊ[illegible] ചെയ്ത പ്രസംഗത്തിൽ പരിതാക്ക[illegible]ാരിട്ടുതന്നിരിക്കുന്ന അതിരുകൾ മാ[illegible]റുമെന്നും അതേ സമയത്തു നമ്മുടെ അതിരുകൾ വിശാലമാക്കണമെന്നും പറഞ്ഞു. മലങ്കരസഭയിലെ ആളുകൾ തികച്ചും വിശ്വസ്തരാണെന്നും അവരെ കുററംപറയുന്നതു ശരിയല്ലെന്നും അച്ചൻ സാക്ഷിച്ചു.

അദ്ധ്യക്ഷൻ തിരുമേനിയുടെ പ്രസംഗത്തിൽ പട്ടക്കാർ നമ്മുടെ നമസ്കാരക്രമങ്ങളും സുറിയാനിയും മററും ശരിക്കു പഠിക്കുന്നതാണു് എററവും വലിയ പഠിത്തമെന്നും സുറിയാനി പഠിക്കാതെ മേലാൽ ആക്കും പട്ടം കൊടുക്കുന്നതല്ലെന്നും ചില പട്ടക്കാർ അനുസരണവും സ്നേഹവും വിശ്വസ്തയുമില്ലാതെ പ്രവർത്തിക്കുന്നുണ്ടെന്നും പ്രസ്താവിച്ചു. വിദ്യാർത്ഥികളെ പ്രതിനിധീകരിച്ചു് മെ. കെ. മത്തായി സി. ഒ. വറുഗീസ് എന്നിവർ പ്രസംഗിച്ചു. റവ. ഡീക്കൻ പി. എസ്. സാമുവൽ സ്വാഗതമാശംസിക്കുകയും റവ ഡീക്കൻ ടി. ജെ. ജോഷ്വാ കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു. ചായസൽക്കാരം, ഫോട്ടോ എടുപ്പ് എന്നിവയും ഉണ്ടായിരുന്നു.

M. Reg: No. 5268. Licence No. 498.

# ചർച്ചുവീക്കിലി

with costing effort The man in the parable went and sold all that he had in order to gain the treasure he had come upon, and there have been in every age since those who have found the spiritual treasure of Christ's kingdom to require a literal following of that action. Such renunciation does not rest only on the inference drawn from a parable but also on Christ's direct precept (Matthew 19.21), yet it is not a call Christ gives to all.

The fundamental renunciation is, however the same for all. There must be a turning away from a selling out, as it were, of the old material, selfish motives. There must be a break with old sinful habits of thought and action, the discontinuing of evil associations, and a definite embracing of the spiritual riches of the kingdom as the thing of supreme worth. It means a real change of mind and heart, which is what repentance means, and the acceptance of a new standard of values.

Aims which are in themselves sinful must be given up, and others in themselves innocent may be followed only in relation to the one great new aim. The duties and opportunities, responsibilities and innocent joys of this life are accepted as belonging to the time of our probation here on earth, where, in the kingdom of heaven, the true end of man is made known and something of its joy already given, but the end will be in heaven, where God's servants do His service fully, and see His face (Revelation 22. 3, 4).

**Obtained with joy**

When we use such phrases as the 'supreme good', and 'new motives', and 'higher aims,' and talk about a 'spritual kingdom,' they have an abstract ring unless we think of them especially in relation to Christ. The centre of the kingdom of heaven is Christ the King, and the life of the kingdom comes to us through Him, and radiates from Him. So, when S. Paul speaks about the treasures of the kingdom, he speaks of the 'unsearchable riches of Christ (Ephesians 3 8). The self-sacrifice which gaining the kingdom involves is, therefore not on behalf of a 'thing' or for an institution, but for, and in the service of a Person. And the joy of possessing the treasure of the kingdom is the joy of sharing the love of Him, who loves us with a love beyond our knowing.

(*Ephiphany*)

## Bible school for Christian Teachers

The Summer Bible School, intended mainly for teachers in our Colleges and High Schools, will be held as usual at the Alwaye Fellowship House from the 29 th of April to the 19 th of May this year. The teaching staff will consist of the Revd. C. A. Abraham M. A. B. D., B. Litt., Revd. Dr. K. C. Joseph M. A. Th. D; the Revd. P. S. Samuel M. Sc; S. T B., and Sri. Paul Varughese B. A. B D. A few scholarships to the value of Rs 25/- each will be available. to those who need financial help Separate hostel accommodation will be provided to men and women. For further particulars and application forms please write to

M. Thommen B. A.
Secretary,
Alwaye Fellowship House
Union Christian College, Alwaye.

## തിരിച്ചെത്തുന്നു

**ഫാദർ വി. സി. സാമുവൽ**

ഇപ്പോൾ അമേരിക്കയിലെ എയിൽഡിവിനിററികോളജിൽ ഡോക്ടറേററിനു പഠിക്കുന്ന റവ. ഫാദർ വി. സി. സാമുവൽ എം. എ. ബി. ഡി. ജൂൺമാസത്തിൽ തിരിച്ചെത്തുന്നതാണു്. ബ: അച്ചനെ ബാംഗ്ളൂരിലെ ക്രിസ്ത്യൻസ്റ്റഡിസെൻറർ ഓൺ ഹിൻഡൂയിസം എന്ന സ്ഥാപനത്തിൽ ഒരു പ്രൊഫസറായി നിയമിച്ചുകഴിഞ്ഞിരിക്കയാണു്. ഈ സ്ഥാപനം അമേരിക്കയിലെ വിഖ്യാതമായ റോക്ക്ഫെല്ലർഫൌണ്ടേഷന്റെ ധനസഹായം ലഭിക്കുന്ന ഒന്നാണു്.

**മി. എൻ. എം. എബ്രഹാം**

ന്യൂയോക്കിൽ വേദശാസ്ത്രപഠനം നടത്തുന്ന ചർച്ചുവീക്കിലി പത്രാധിപർ ശ്രീ. എൻ. എം. എബ്രഹാം കോഴ്സു പൂർത്തിയാക്കി ജൂൺ ആദ്യവാരത്തിൽ അമേരിക്കയിൽ നിന്നും തിരിച്ചുപോരുന്നതാണ്. ജൂൺ 15 മുതൽ 29 വരെ ജനീവായിൽ ചേരുന്ന ഒരന്താരാഷ്ട്രീയസഭാപ്രതിനിധിയോഗത്തിൽ സംബന്ധിച്ചശേഷം മി. എബ്രഹാം ജൂലൈ ആദ്യ വാരത്തിൽ കോട്ടയത്തുമടങ്ങിഎത്തും.



Printed and Published by N. M. Abraham B. A' at the Malayala Manorama Press, Kottayam.